

ഒ.വി.ബി.എസ്. 2019 സി.ഡി. പ്രകാശനം



ഒ.വി.ബി.എസ്. ഡയറക്ടർ ബഹു. മാത്യു കോശി അച്ചൻ സുൽത്താൻ ബത്തേരി ഭദ്രാസനത്തിലെ കർണാടക അതിർത്തിയിലുള്ള കൊളവള്ളി സെന്റ് ജോർജ് യൂണിറ്റിൽ



ദേവലോകത്ത് നടന്ന ഒ.വി.ബി.എസ്. സെൻട്രൽ ടെയിനിംഗ് ക്യാമ്പ്




ഒ.വി.ബി.എസ്., ദോഹ



ORTHODOX SYRIAN SUNDAY SCHOOL ASSOCIATION OF THE EAST

# THE SUNDAY SCHOOL

Vol. 5 • No. 2 • March-June 2019 • FOR PRIVATE CIRCULATION ONLY





PENTECOST ICON



OSSAE ഡയറക്ടർ ജനറൽ സ്ഥാനത്തുനിന്ന് വിരമിച്ച
**ഫാ. ഡോ. ജേക്കബ് കുര്യൻ**



OSSAE ഡയറക്ടർ ജനറലായി നിയമിതനായ
**ഫാ. ഡോ. വർഗീസ് വർഗീസ്**



കുന്നംകുളം ഭദ്രാസന വേദപ്രവീൺ ഡിപ്ലോമ കോൺവൊക്കേഷൻ
പരി. കാതോലിക്കാബാവാ ഉദ്ഘാടനം ചെയ്യുന്നു.






ഒ.എസ്.എസ്.എ.ഇ. കൊല്ലം ഡിസ്ട്രിക്റ്റ് വാർഷികസമ്മേളനം
അഭി. സഖറിയാ മാർ അന്തോനിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്യുന്നു.



അടൂർ ഭദ്രാസന അദ്ധ്യാപക സംഗമം




ഇടുക്കി ഭദ്രാസന സൺഡേസ്കൂൾ അധ്യാപകസംഗമം പുറ്റടി സെന്റ് മേരീസ് പള്ളിയിൽ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ ഉദ്ഘാടനം ചെയ്യുന്നു.

THE SUNDAY SCHOOL

Vol. 5 • No. 2 • March - June 2019



*കേന്ദ്ര ഓഫീസ്*

**ദേവലോകം**
**കോട്ടയം–686 004**
**✆ 0481 2572890**
thesundayschoolossae@gmail.com

**An OSSAE Publication**

Printed at Alois Graphics
Kottayam-1, Tel: 0481 2569847
aloisgraphics@gmail.com

# താളുകൾ മറിക്കുമ്പോൾ

- എഡിറ്റോറിയൽ
- ആദ്ധ്യക്ഷം
- പാഠപുസ്തകപഠനം (ക്ലാസ് 8)
  **ഫാ. ഡോ. റെജി ഗീവർഗീസ്**
- പാഠപുസ്തകപഠനം (ക്ലാസ് 9)
  **ഫാ. ഏലിയാസ് കെ. വി.**
- ഓർത്തഡോക്സ് സഭയ്ക്ക് നന്മനിറഞ്ഞ
  ഒരു പുത്തൻ തലമുറയെ വളർത്തിയെടുക്കാൻ
  ഒ.വി.ബി.എസ്. പഠനങ്ങൾ സഹായിക്കുന്നു
  **പി. എം. മാത്യു, കറ്റാനം**
- പാമ്പാടി തിരുമേനി (കവിത)
  **വർഗീസ് കിഴക്കേമുറി, മീനടം**
- റ്റി. കെ. പീറ്റർ മാസ്റ്റർ
  **സമാനതകളില്ലാത്ത വ്യക്തിത്വം:**
  **പരിശുദ്ധ കാതോലിക്കാബാവ**
- പെന്തിക്കൊസ്തി പെരുന്നാൾ
  **പ്രൊഫ. ഡോ. ചെറിയാൻ തോമസ്**
- സൺഡേസ്കൂൾ വാർത്തകൾ
- വായനക്കാരുടെ കത്തുകൾ

# എഡിറ്റോറിയൽ

*സ്നേഹിതരെ,*

*ഓർത്തഡോക്സ് സിറിയൻ സൺഡേസ്കൂൾ അസോസിയേഷൻ, മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ ആത്മീക പ്രസ്ഥാനങ്ങളിൽ പ്രവർത്തനരീതിയിലും ഘടനാതലത്തിലും ഏറ്റവും മികച്ചതാണ്. കാലാകാലങ്ങളിൽ പ്രസ്ഥാനത്തിന്റെ പ്രവർത്തനങ്ങൾക്ക് നേതൃത്വം നല്കിയ അത്മായ, വൈദിക സമൂഹത്തിന്റെ നേതൃത്വപാടവവും, ദീർഘവീക്ഷണവും പ്രവർത്തനചാതുര്യവുമാണ് പ്രസ്തുത മികവിന്റെ അടിസ്ഥാനം. വർത്തമാനസമയത്ത് പ്രസ്ഥാനത്തിന്റെ പ്രവർത്തനങ്ങളിൽ ഭാഗഭാക്കാകുവാൻ സാധിക്കുന്നത് വലിയ ഭാഗ്യമായും ദൈവനിയോഗമായും കരുതുന്നു.*

*കാലഘട്ടത്തിന്റെ നന്മകൾ ഉൾക്കൊള്ളുക, സമകാലികമായ മാറ്റങ്ങൾക്ക് മുഖം തിരിക്കാതിരിക്കുക എന്നിവ ഏതൊരു പ്രസ്ഥാനത്തിന്റെയും ചാലകശക്തിയുടെ അടിസ്ഥാന പ്രമാണങ്ങളാണ്. ബോധനശൈലിയും, പഠനരീതി ശാസ്ത്രവും 'ലേണിംഗ് ആപ്പുകൾ' നിയന്ത്രിക്കുന്ന കാലഘട്ടത്തിൽ നൂതന ബോധനശൈലികളുടെ ഗുണപരമായ മാറ്റം ഒ.എസ്.എസ്.എ.ഇ.യും ഉൾക്കൊള്ളണം. സെക്കുലർ വിദ്യാഭ്യാസമേഖലയിലെ മത്സരസ്വഭാവം, സമയക്കുറവ് തുടങ്ങി അനേക ഭൗതിക സ്വാധീനങ്ങൾ സൺഡേസ്കൂൾ പഠനത്തെ ബാധിക്കുന്നു. വരുംതലമുറയുടെ പരിശീലനത്തിൽ ധാർമ്മികാധ്യാപനം സമഗ്രമായ വ്യക്തിത്വവികസനത്തിന് അനിവാര്യമാണെന്ന് മാതാപിതാക്കളും, ഇടവകശുശ്രൂഷകൾക്ക് നേതൃത്വം നൽകുന്ന വൈദിക അത്മായ സമൂഹവും തിരിച്ചറിയണം.*

*ശിശുക്കൾ വിമർശനമല്ല; മാതൃകയാണ് ആവശ്യപ്പെടുന്നത്. "ശിശുക്കളെ എന്റെ അടുക്കൽ വരുവാൻ വിടുവിൻ" (വി. മത്തായി 19:14) എന്ന കർത്തൃവചനം മാതൃകയുടെ മഹനീയ തലത്തിലേക്കുള്ള ആഹ്വാനമായിരുന്നു. സൺഡേസ്കൂൾ പ്രവർത്തകരിലും നിഴലിക്കേണ്ട വിപതിധൈര്യം ക്രിസ്തു എന്ന മാതൃകയിലേക്കുള്ള ആഹ്വാനമാണ്.*

*വളർന്നുവരുന്ന ഭൗതികചിന്തയും, ലിബറലിസവും, പെർമിസ്സീവ് സമീപനവും മതബോധനത്തിനും ആത്മീക വളർച്ചയ്ക്കും വലിയ ഭീഷണി ഉയർത്തുന്നു. പാശ്ചാത്യലോകത്തെ, വിൽക്കാൻ ഇട്ടിരിക്കുന്ന പള്ളികളും മതസ്ഥാപനങ്ങളും നമ്മുടെ കണ്ണ് തുറപ്പിക്കണം. വർത്തമാനകാലഘട്ടത്തിന്റെ വെല്ലുവിളികളെ അഭിമുഖീകരിച്ച് അതിജീവിക്കുവാനുള്ള പരിശീലനക്കളരിയായി ഓരോ ഇടവകയിലെയും സൺഡേസ്കൂൾ ക്ലാസ്സ്മുറികൾ മാറ്റപ്പെടണം. സൺഡേസ്കൂൾ അധ്യയനത്തിന്റെ ലക്ഷ്യങ്ങൾ നേതൃത്വം നൽകുന്ന പ്രവർത്തകരിൽ വ്യക്തമാകണം. പ്രസ്തുത 'വ്യക്തിയിൽ' നിന്ന് പാഠ്യപദ്ധതി, ബോധനശൈലി, ആന്തരഘടന എന്നിവ രൂപപ്പെടണം. ഈ ദൃശ്യമാനങ്ങളിൽ ഒ.എസ്.എസ്.എ.ഇ.യുടെ ഭൂതകാല പ്രവർത്തനങ്ങൾ ശ്ലാഘനീയവും പ്രശംസനീയവുമാണ്.*

*വർത്തമാനകാലഘട്ടത്തെ നമുക്ക് അഭിമുഖീകരിക്കാം. കാലികമായ വ്യതിയാനങ്ങളോട് ഒ.എസ്.എസ്.എ.ഇ.യുടെ പ്രവർത്തകരായ നമുക്ക് ഒരുമിച്ച് സഹകരിക്കാം. പെന്തിക്കോസ്തിയുടെ ഈ കാലത്തിൽ 'പുതുക്കത്തിന്റെ ആത്മാവ്' പൂർണ്ണതയിലേക്ക് നമ്മെ നയിക്കട്ടെ!*

***ഫാ. ഡോ. വർഗീസ് വർഗീസ്***
*ഡയറക്ടർ ജനറൽ*

ആദ്ധ്യക്ഷ്യം

# പെന്തിക്കോസ്തിപ്പെരുനാൾ പരിശുദ്ധാത്മപുതുക്കവും വെള്ളംതളിപ്പും



**ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്**
**മെത്രാപ്പോലീത്ത**

### ആമുഖം

പെന്തിക്കോസ്തിപ്പെരുനാൾ പരിശുദ്ധാത്മാഗമനത്തിന്റെയും പരിശുദ്ധാത്മപുതുക്കത്തിന്റെയും പെരുനാൾ ആകുന്നു. സ്വർഗ്ഗാരോഹണ സന്ദർഭം യേശു തമ്പുരാൻ നൽകിയ നിർദ്ദേശാനുസരണം ശിഷ്യസമൂഹം യരുശലേമിലേക്ക് മടങ്ങിയെത്തി അവർ പാർത്തിരുന്ന മാളികയിൽ ഒരുമനപ്പെട്ടു പ്രാർത്ഥിച്ചു (അപ്പോ.1 :12-14). പെന്തിക്കോസ്തിനാൾ അവർ ഒന്നിച്ചു കൂടി പ്രാർത്ഥിച്ചു കൊണ്ടിരിക്കെ പരിശുദ്ധാത്മാവ് അവരുടെമേൽ അഗ്നിയായി ഇറങ്ങി നിറഞ്ഞു. ഇന്നുനാം പെന്തിക്കോസ്തിപ്പെരുനാൾ ആചരിക്കുമ്പോൾ പരിശുദ്ധാത്മാഗമനത്തിന്റെയും നിറവിന്റേയും നിദർശനമായി പള്ളിയാകമാനവും ദൈവജനത്തിന്മേലും വെള്ളം തളിക്കുന്നു. ആകയാൽ പെന്തിക്കോസ്തിപ്പെരുനാളിലെ വെള്ളംതളിപ്പ് എന്ന അനുഷ്ഠാനത്തിന്റെ അർത്ഥവും പ്രസക്തിയും എന്ത് എന്നന്വേഷിക്കുകയാണ് ഈ ലേഖനം.

### 1. ദാഹജലവും ജീവജലവുമായ പരിശുദ്ധാത്മാവ്

യേശുതമ്പുരാന്റെ അടുക്കൽ വരുന്നവന് ദാഹജലമായും അവനിൽ വിശ്വസിക്കുന്നവന് ജീവജലമായും പരിശുദ്ധാത്മാവിനെ നൽകും എന്ന് യറുശലേം ദൈവാലയത്തിൽ വച്ച് യേശുതമ്പുരാൻ പ്രഖ്യാപിക്കുന്നു, ദാഹിക്കുന്നവൻ എല്ലാം എന്റെ അടുക്കൽ വന്നു കുടിക്കട്ടെ എന്നിൽ വിശ്വസിക്കുന്നവന്റെ ഉള്ളിൽ നിന്ന് തിരുവെഴുത്തു പറയുന്നതുപോലെ ജീവ ജലത്തിന്റെ നദികൾ ഒഴുകും.... അവൻ ഇത് തന്നിൽ വിശ്വസിക്കുന്നവർക്ക് ലഭിപ്പാനുള്ള ആത്മാവിനെക്കുറിച്ചാകുന്നു പറഞ്ഞത് (യോഹ.7:37-39). പരിശുദ്ധാത്മാവാകുന്ന ജലം ഒഴുകുന്നതും പകരുന്നതും പ്രവചനപൂർത്തീകരണമായി യേശു തമ്പുരാൻ തന്നെ സൂചിപ്പിക്കുന്നു. യശ. 44:3 ആണ് പ്രവചനഭാഗം: ദാഹിച്ചിരിക്കുന്നിടത്ത് ഞാൻ **വെള്ളവും** വരണ്ട നിലത്ത് **നീരൊഴുക്കുകളും** പകരും. നിന്റെ സന്തതിമേൽ എന്റെ **ആത്മാവിനേയും** നിന്റെ സന്താനത്തിന്മേൽ എന്റെ അനുഗ്രഹത്തേയും പകരും.

### 2. വെള്ളംതളിപ്പും പരിശുദ്ധാത്മദാനവും

പെന്തിക്കോസ്തി പെരുനാളിലെ വെള്ളംതളിപ്പും പരിശുദ്ധാത്മദാനവുമായി ചേർന്നു വരുന്ന മറ്റൊരു പ്രവചനഭാഗം യഹ. 36:25-27 അത്രെ. ദൈവമക്കളുടെമേൽ ദൈവം **നിർമ്മല ജലം തളിക്കും.** അങ്ങനെ അവർ നിർമ്മലരായിത്തീരും. പുതിയോരു ഹൃദയവും **പുതിയോരു ആത്മാവും** ഉള്ളവരായി രൂപാന്തരപ്പെടും. പരിശുദ്ധാത്മാവ് ഉള്ളിൽ നിവസിക്കുന്ന ദൈവജനം അവന്റെ പ്രമാണങ്ങളിൽ നടക്കും. പ്രവചനത്തിലെ പ്രസക്തഭാഗം ഇവിടെ ഉദ്ധരിക്കുന്നത് സംഗതമത്രെ: ഞാൻ നിങ്ങളുടെമേൽ **നിർമ്മല ജലം തളിക്കും.** നിങ്ങൾ നിർമ്മലരായിത്തീരും. ഞാൻ നിങ്ങൾക്ക് പുതിയോരു ഹൃദയം തരും. പുതിയോരു **ആത്മാവിനെ** ഞാൻ നിങ്ങളുടെ ഉള്ളിൽ ആക്കും; ഞാൻ എന്റെ **ആത്മാവിനെ** നിങ്ങളുടെ ഉള്ളിൽ ആക്കി നിങ്ങളെ എന്റെ ചട്ടങ്ങളിൽ നടക്കുമാറാക്കും (യഹ. 36:25-27). തുടർന്ന് യഹ. 37-ാം അദ്ധ്യായം ജീവൻ നൽകുന്ന പരിശുദ്ധാത്മാവിന്റെ ആഗമനത്തേയും വ്യാപാരത്തേയും കുറിച്ചുള്ള സുപ്രധാനമായ പ്രവചനമത്രെ.

### 3. വെള്ളവും പരിശുദ്ധാത്മ വ്യാപാരവും

ദൈവത്തിന്റെ **ആത്മാവ്** വെള്ളത്തിന്മീതെ പരിവർത്തിച്ചുകൊണ്ടിരുന്നു (ഉല്പ.1:2). ആദിയിൽ, ആദ്യസൃഷ്ടിയിൽ, ഇല്ലായ്മയിൽ നിന്ന് ഉണ്മയിലേക്കുള്ള പരിവൃത്തിയിൽ, വെള്ളവും വെള്ളത്തിന്മീതെ പരിവർത്തിക്കുന്ന പരിശുദ്ധാത്മാവിനേയും ദൈവവചനം കാണിച്ചുതരുന്നു. പുതുസൃഷ്ടിയായി, പുതിയ മനുഷ്യനായി വി. സ്നാനത്തിലൂടെ നാം പുനർജനിക്കുമ്പോഴും വെള്ളത്തിൻമീതെ പരിവർത്തിക്കുന്ന പരിശുദ്ധാത്മാവിനെ

നമുക്ക് കാണാം. കർത്താവു തന്നെ നിക്കോദിമോസിനോടു കല്പിക്കുന്നു, ആമേൻ, ആമേൻ ഞാൻ നിന്നോടു പറയുന്നു: വെള്ളത്താലും ആത്മാവിനാലും ജനിച്ചില്ല എങ്കിൽ ദൈവരാജ്യത്തിൽ കടപ്പാൻ ആർക്കും കഴിയുകയില്ല (യോഹ. 3:5). യേശു തമ്പുരാൻ നൽകുന്ന സ്നാനം പരിശുദ്ധാത്മാവിലും തീയിലുമുള്ള (പരിശുദ്ധാത്മാവാകുന്ന അഗ്നിയിലുള്ള) സ്നാനം ആകുന്നു എന്ന് യോഹന്നാൻ സ്നാപകൻ മുന്നറിയിക്കുന്നു. ഇക്കാരണത്താലത്രെ പരിശുദ്ധാത്മാഭിഷേക തൈലമായ പരിശുദ്ധമൂറോൻ സ്നാന ജലത്തിൽ പകരുന്നത്. അങ്ങനെ പരിശുദ്ധസ്നാനം വെള്ളത്തിലും ആത്മാവിലുമുള്ള സ്നാനമായി പരിണമിക്കുന്നു. വിശുദ്ധസ്നാനത്തിലൂടെയും വിശുദ്ധമൂറോൻ തൈലംകൊണ്ടുള്ള അഭിഷേകത്തിലൂടെയും ലഭിച്ച പരിശുദ്ധാത്മ നിറവും നിവാസവും പെന്തിക്കോസ്തിയിലെ വെള്ളംതളിപ്പിലൂടെ പുതുക്കപ്പെടുന്നു. ഈ നിലയിൽ വി. സ്നാനത്തിന്റെ തുടർച്ചയായി പെന്തിക്കോസ്തിയിലെ വെള്ളംതളിപ്പ് കാണാനാവും.

#### 4. മുട്ടുകുത്തലിന്റെ ശുശ്രൂഷ

പെന്തിക്കോസ്തിപ്പെരുനാളിന്റെ ശുശ്രൂഷ **മുട്ടുകുത്തലിന്റെ ശുശ്രൂഷ**യത്രെ. ഈ ശീർഷകം പരിശുദ്ധാത്മ പുതുക്കത്തിനായുള്ള മുട്ടുകുത്തലിന്റെ ശുശ്രൂഷ എന്നും വിടുർത്തിപ്പറയാം, ദനഹാപ്പെരുനാൾ ശുശ്രൂഷ **വെള്ളം വാഴ്വി**ന്റെയും ഊശാനയുടേത് **കുരുത്തോല വാഴ്വി**ന്റെയുമാണെങ്കിൽ പെന്തിക്കോസ്തിയുടേത് **മുട്ടുകുത്തലിന്റെ ശുശ്രൂഷ**യെന്ന് വിശേഷിപ്പിക്കുന്നു. ആചാര്യരോടൊപ്പം ദൈവജനവും പരിശുദ്ധ ദൈവസിംഹാസനത്തിൻ മുമ്പാകെ മുട്ടുകുത്തി 'കർത്താവേ ഞങ്ങളോടു കരുണ ചെയ്യണമേ' എന്നർത്ഥത്തിൽ 'കുറിയേലായിസ്സോൻ' എന്ന് ആവർത്തിച്ചു ചൊല്ലുന്നു. അപ്പോൾ പ്രധാന കാർമ്മികൻ മുട്ടുകുത്തിനിന്ന് ആരാധക സമൂഹത്തിന്മേൽ പരിശുദ്ധാത്മനിവാസം ഉണ്ടാവാൻ രഹസ്യമായി പ്രാർത്ഥിക്കുന്നു. പ്രാർത്ഥന തീരുമ്പോൾ പ്രധാന കാർമ്മികൻ ദൈവത്തിന്റെ (പരിശുദ്ധാത്മ) ശക്തിയാൽ നിങ്ങൾ എഴുന്നേൽക്കുവിൻ എന്ന് ആഹ്വാനം ചെയ്യുന്നു. തുടർന്ന് വെള്ളമെടുത്ത് പ്രധാന കാർമ്മികൻ ത്രോണോസിന്മേലും പരിശുദ്ധ മദ്ബഹായിലും പള്ളിയിലാകമാനവും ദൈവജനത്തിന്മേലും തളിക്കുന്നു. ഇവിടെ പ്രധാന കാർമ്മികൻ മുട്ടുകുത്തിക്കൊണ്ടു നടത്തുന്ന പ്രാർത്ഥനയുടെ കേന്ദ്ര ബിന്ദു ദൈവജനമാകുന്നു; ദൈവജനത്തിന്റെ പരിശുദ്ധാത്മ ശുദ്ധീകരണത്തിനും പുതുക്കത്തിനുമായും ആകുന്നു.

#### 5. പുതുക്കം സമഗ്രം

വെള്ളംതളിപ്പുമൂലമുള്ള ശുദ്ധീകരണവും പുതുക്കവും ദൈവജനത്തിനു മാത്രമുള്ളതല്ല. അവരോടൊപ്പം ദൈവാലയം മുഴുവനും ശുദ്ധീകരണത്തിന്റേയും പുതുക്കത്തിന്റേയും പരിധിയിൽ വരുന്നു. അതുകൊണ്ടത്രെ വി. ത്രോണോസിന്മേലും വി.മദ്ബഹായിലും പള്ളിയാകമാനവും വെള്ളം തളിക്കുന്നത്. വി. ദേവാലയക്കുദാശ (പ്രതിഷ്ഠ) യുടെ സന്ദർഭം വി.ത്രോണോസും വി. മദ്ബഹായും പള്ളിയും വിശുദ്ധ മൂറോൻ കൊണ്ട് അഭിഷേകം ചെയ്യുന്നുണ്ടല്ലോ. ഈ കർമ്മത്തിലൂടെ കല്ലും കമ്പിയും തടിയും കൊണ്ടുണ്ടാക്കപ്പെട്ട പള്ളിയുടെ ഭൗതീക ഘടനയും പരിശുദ്ധാത്മചൈതന്യം കൊണ്ട് നിറയുന്നു. ഈ ഘടന നിർജ്ജീവമെന്നു നമ്മുടെ സാധാരണ യുക്തി വ്യവഹരിക്കുന്നു. എന്നാൽ അവ ഈ അഭിഷേകത്തിലൂടെ സജീവാർത്ഥമുള്ളതായിത്തീരുന്നു എന്ന് ദേവാലയക്കുദാശയുടെ ക്രമത്തിൽത്തന്നെ എടുത്തു പറയുന്നു. മാത്രമല്ല ആധുനിക ശാസ്ത്രപ്രകാരം നിർജീവം എന്നൊന്നില്ല. ആധുനിക ഭൗതീക ശാസ്ത്രം കണ സിദ്ധാന്തത്തിലൂടെ (ജമൃശേരഹല ജവ്യശെരമ)ഇത് ശരിവയ്ക്കുന്നു. വസ്തു പ്രപഞ്ചത്തിലുള്ള ഓരോ അണുവും അതിൽത്തന്നെ ഒരു ജൈവ പ്രപഞ്ചം ഉൾക്കൊള്ളുന്നു. ദേവാലയ ശുദ്ധീകരണം നമ്മുടെയും ശുദ്ധീകരണമാവുന്നു. മൂറോൻ കൊണ്ട് അഭിഷേക മുദ്രയിടുമ്പോൾ ഈ പള്ളിയേയും ഞങ്ങളേയും ശുദ്ധീകരിക്കേണമേ . എന്നു പ്രാർത്ഥിക്കുന്നുണ്ടല്ലോ. പെന്തിക്കോസ്തിയിലെ വെള്ളംതളിപ്പും ഇങ്ങനെ ദൈവമക്കളുടേയും ദേവാലയം മുഴുവന്റേയും ശുദ്ധീകരണവും പുതുക്കവുമാകുന്നു.

#### ഉപസംഹാരം

ഓർത്തഡോക്സ് സഭയുടെ ആരാധനാനുഷ്ഠാനങ്ങളുടെ അർത്ഥവും പ്രസക്തിയും ദൈവവചനത്തിന്റെയും ക്രിസ്തീയ പാരമ്പര്യത്തിന്റെയും വിശാലമായ അടിത്തറയിൽ നിന്ന്കൊണ്ടു പഠിക്കണം. മുൻപ് സൂചിപ്പിച്ചിട്ടുള്ള പ്രകാരം അർത്ഥബോധത്തോടെ ഒരുങ്ങി ആരാധനകളിൽ പങ്കെടുക്കുമ്പോൾ അനുഷ്ഠാനം അനുഭവമായിത്തീരും. അനുഭവം വിശ്വാസത്തെ ആഴമാക്കും. ജീവിതത്തെത്തന്നെ രൂപാന്തരപ്പെടുത്തും. കാഴ്ചപ്പാടുകളുടെ ചക്രവാളം വികസ്വരമാക്കും. ഈ പ്രപഞ്ചത്തിനും അതിനപ്പുറത്തേക്കും പ്രവിശാലമായി നാം വളരും.

പാഠപുസ്തക പഠനം



# ക്ലാസ് 8

**ഫാ. ഡോ. റെജി ഗീവർഗീസ്**
ഓർത്തഡോക്സ് സെമിനാരി, കോട്ടയം

## പ്രവാചക ദൗത്യം

യിസ്രായേലിന്റെ ചരിത്രത്തിൽ പ്രവാചകന്മാർക്ക് അതുല്യമായ സ്ഥാനമുണ്ടായിരുന്നു. ദൈവത്തിന്റെ വക്താക്കൾ എന്ന നിലയിൽ അവർ രാജഭരണത്തിൽ നിർണായകമായി ഇടപെട്ടിരുന്നു. നാഥാൻ, ഏലിയാവ്, ഏലീശാ എന്നീ പ്രവാചകന്മാരുടെ ശക്തമായ പ്രവചനം രാജാക്കന്മാരെ അനുതാപത്തിലേക്കും യിസ്രായേലിനെ നീതിബോധത്തിലേക്കും നയിച്ചു. ഈ പ്രവാചകന്മാർ പ്രവചനം രേഖപ്പെടുത്തിയിട്ടില്ല. അവരുടെ ദൗത്യത്തെക്കുറിച്ച് നാം അറിയുന്നത് രാജാക്കന്മാരുടെ പുസ്തകത്തിൽനിന്നാണ്. ഇവരെക്കുറിച്ച് നമുക്ക് പഠിക്കാം.

**1. നാഥാൻ പ്രവാചകൻ**

പേരിന്റെ അർത്ഥം 'അവൻ നൽകി' എന്നാണ്. ദാവീദ് രാജാവിന്റെ ജീവിതത്തിലേക്ക് ഇടപെട്ടാണ് പ്രവാചകൻ രംഗപ്രവേശം ചെയ്യുന്നത്. ദൈവത്തിന് ഒരു ആലയം പണിയുന്നതിനുള്ള നിർദ്ദേശം ദാവീദിന് നൽകിയത് നാഥാനാണ് (2 ശമുവേൽ 7, 1 ദിനവൃത്താന്തം 17). ദാവീദിന് ശേഷം ശലോമോനും ദൈവിക വെളിപ്പാടുകൾ പകർന്നുനൽകുന്നതിന് നാഥാനെ ദൈവം ഉപയോഗിച്ചു. നാഥാൻ പ്രവാചകന്റെ ശക്തമായ ഇടപെടൽ ദാവീദ് രാജാവിന്റെ ജീവിതത്തിലുണ്ടായി. ഇടയബാലനായ ദാവീദിനെ യിസ്രായേലിന്റെ രാജാവായി ദൈവം തെരഞ്ഞെടുത്ത് അഭിഷേകം ചെയ്തു. രാജാവ് തന്റെ സൈനികനായ ഊറിയാവിന്റെ ഭാര്യ ബെത്ത്ശേബയിൽ അനുരക്തനായി. ഊറിയാവിനെ തന്ത്രപൂർവ്വം വകവരുത്തിയിട്ട് അവളെ സ്വന്തമാക്കി. ദൈവത്തിന്റെ അഭിഷിക്തനായ രാജാവ് ദൈവദൃഷ്ടിയിൽ ഏറ്റം ഹീനമായ പ്രവൃത്തിയാണ് ചെയ്തത്. ഈ പ്രവൃത്തിയുടെ കാഠിന്യം ദാവീദിനെ ബോധ്യപ്പെടുത്തുന്നത് നാഥാനാണ്. നാഥാൻ പ്രവാചകന്റെ അവതരണ വൈദഗ്ധ്യവും ശക്തമായ താക്കീതും വ്യക്തമാക്കുന്ന വിധമാണ് രാജാവിനോട് സംസാരിച്ചത്. അനേക ആടുകളുള്ള ഒരു ധനികൻ തന്റെ ഭവനത്തിലെത്തിയ അതിഥികളെ സൽക്കരിക്കുവാൻ തന്റെ അയൽപക്കത്തുള്ള ദരിദ്രന്റെ ഒരേയൊരു ആടിനെ പാകം ചെയ്തു നൽകി എന്ന് നാഥാൻ ദാവീദിനോട് വിവരിക്കുമ്പോൾ ആ ഹീനകൃത്യം പ്രവർത്തിച്ചവൻ മരണയോഗ്യനെന്ന് രാജാവ് പ്രതിവചിച്ചു. രാജനീതിയെക്കുറിച്ച് ബോധവാനായ രാജാവ് ആ മനുഷ്യൻ ആരാകുന്നു എന്ന് പ്രവാചകനോട് ചോദിച്ചു. ആ മനുഷ്യൻ നീ തന്നെ എന്ന് നാഥാൻ മറുപടി പറഞ്ഞു. ആ വാക്കുകൾ രാജാവിനെ പിടിച്ചുലച്ചു. പ്രവചനത്തിന്റെ പ്രകമ്പന സ്വഭാവം വ്യക്തമാക്കുന്ന സംഭവമാണിത്. തന്റെ അപരാധങ്ങളെക്കുറിച്ച് രാജാവിന് ബോധ്യമായി. അനുതാപത്തിലേക്കും ആത്മതപനത്തിലേക്കും ഇത് അവനെ നയിച്ചു. അങ്ങനെ ദാവീദ് രചിച്ച സങ്കീർത്തനമാണ് 51. നമ്മുടെ എല്ലാ കൂദാശകളിലും ഇത് ഉപയോഗിക്കുന്നു (2 ശമുവേൽ 12).

ശലോമോനെ രാജാവായി വാഴിക്കുന്നതിലും നിർണായക പങ്ക് നാഥാൻ പ്രവാചകൻ വഹിച്ചു. ദാവീദിന്റെ മകനായ അദോനിയാവ് രാജാവാകുവാൻ ആഗ്രഹിച്ച് നീക്കങ്ങൾ നടത്തിക്കൊണ്ടിരിക്കുമ്പോൾ നാഥാൻ പ്രവാചകനാണ് ശലോമോന്റെ അമ്മ ബെത്ത്ശെബേയുമായി ആലോചിച്ച് അവനെ രാജാവാക്കുന്നത് (1 രാജാക്കന്മാർ 1:11–45). യിസ്രായേൽ ചരിത്രത്തിൽ പ്രവാചക ശബ്ദം

---

*ഒ.എസ്.എസ്.എ.ഇ. ഔട്ട്സൈഡ് കേരളാ റീജിയണിന്റെ ഡയറക്ടർ ആയിരുന്ന ബഹു. അച്ചൻ ഇപ്പോൾ ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി അദ്ധ്യാപകനാണ്.*

സിംഹഗർജ്ജനം പോലെ ഗാംഭീര്യവും പരിഭ്രമജനകവുമായിരുന്നു. പ്രഗത്ഭനായ ദാവീദിന്റെ നേരെ കൈചൂണ്ടി യഹോവയുടെ വചനം പ്രഘോഷിച്ച നാഥാൻ യിസ്രായേലിന്റെ പ്രവാചക ഗണത്തിൽ അതുല്യനായി നിലകൊള്ളുന്നു.

**2. ഏലിയാ പ്രവാചകൻ**

ഈ പേരിന്റെ അർത്ഥം "യഹോവ എന്റെ ദൈവം" എന്നാകുന്നു. യിസ്രായേൽ എന്ന ഏക രാജ്യം ശലോമോന് ശേഷം രണ്ടായി വിഭജിച്ച് യിസ്രായേൽ (വടക്ക്) യഹൂദ (തെക്ക്) എന്ന് രണ്ട് രാജ്യങ്ങളായി. യിസ്രായേൽ ഭരിച്ച ആഹാബിന്റെ കാലത്താണ് ഏലിയാവ് പ്രവചനം നടത്തിയത്. ബി. സി. ഒൻപതാം നൂറ്റാണ്ടിൽ നടത്തിയ പ്രവചനങ്ങളെക്കുറിച്ച് നാം അറിയുന്നത് രാജാക്കന്മാരുടെ ഒന്നാം പുസ്തകം 17 മുതൽ 19 വരെയുള്ള അധ്യായങ്ങൾ, ഇരുപത്തൊന്നാം അധ്യായം, രാജാക്കന്മാരുടെ രണ്ടാം പുസ്തകം ഒന്നും രണ്ടും അധ്യായങ്ങളിൽനിന്നുമാണ്. നിശബ്ദനായ ഏലിയാവിനെ ദൈവം എഴുന്നേല്പിക്കുന്നതുതന്നെ ബാൽ വിഗ്രഹാരാധന നിർത്തലാക്കുന്നതിനാണെന്നു ചിന്തിക്കുന്നതിൽ തെറ്റില്ല. ആഹാബ് രാജാവിന്റെ ഫൊയ്നീഷ്യക്കാരിയായ ഭാര്യ ഇസബേൽ കടുത്ത ബാൽദൈവ ആരാധകയായിരുന്നു. അവരുടെ ദേശത്ത് നിലനിന്നിരുന്ന വിഗ്രഹാരാധനയും അനേകദൈവ ആരാധനയും യിസ്രായേലിലേക്ക് കടന്നുകയറാൻ ഇടയായി. ഒടുവിൽ രാജാവും അതിന് വിധേയപ്പെട്ടു. എന്നാൽ ദൈവം ഏലിയാവിലൂടെ ശക്തമായ താക്കീതു നൽകി. മൂന്നുവർഷം രാജ്യം കടുത്ത വരൾച്ച നേരിടുമെന്ന് പ്രവാചകൻ മുന്നറിയിപ്പ് നൽകി. ഇതുമൂലം പ്രവാചകന് രാജാവിന്റേയും ഇസബേലിന്റേയും കടുത്ത എതിർപ്പു നേരിടേണ്ടിവന്നു. കെരീത്ത് തോട്ടിനരികെ ഏലിയാവ് പാർത്തു. ദൈവം അവനെ ദിനം തോറും പരിപാലിച്ചു. സരേഫാത്തിലെ ഒരു വിധവയുടെ ഭവനത്തിലും അവൻ അഭയം കണ്ടെത്തി. മൂന്നുവർഷത്തിനുശേഷം പ്രവാചകൻ ആഹാബിന്റെ അടുക്കലെത്തി. ബാൽ ആരാധനയ്ക്കു വിരോധമായി സംസാരിക്കുകയും യഹോവയോ ബാലോ ആരാണ് സത്യദൈവമെന്ന് ഒരു പരീക്ഷ നടത്തണമെന്ന് നിർദ്ദേശിക്കുകയും ചെയ്തു. കർമ്മേൽ മലയിൽ ബാലിന്റെ പ്രവാചകന്മാരും ഏലിയാവും യാഗമർപ്പിച്ചു. ബാൽ പ്രവാചകന്മാരുടെ ബലിയിൽ അഗ്നി ഇറങ്ങിയില്ല. ഏലിയാവ് പ്രാർത്ഥിച്ച് യാഗവസ്തുക്കളെ അഗ്നിക്കിരയാക്കി. യഹോവ തന്നെ സത്യദൈവമെന്ന് അങ്ങനെ തെളിയിച്ച ഏലിയാവ് ബാലിന്റെ 450 പ്രവാചകന്മാരെ നിഗ്രഹിച്ചു (1 രാജാ. 18). ഇസബേലിന്റെ കടുത്ത വിരോധത്തിനു കാരണമായ ഈ സംഭവത്തിനുശേഷം പ്രവാചകൻ പ്രാണരക്ഷാർത്ഥം ഓടിപ്പോയി. ഹോറേബ് പർവ്വതത്തിൽ വച്ച് ദൈവത്തിന്റെ അരുളപ്പാട് പ്രവാചകന് ലഭിച്ചു (1 രാജാ. 19). 40 ദിവസത്തെ ഉപവാസത്തിനുശേഷം പ്രവാചകൻ ശമര്യയിലെത്തി. ആഹാബിന്റെ ഭരണം അവസാനിപ്പിക്കുന്നതിനും അദ്ദേഹം മുഖാന്തിരമായി. യിസ്രായേലിന്റെ രാജാവായി യേഹുവിനെ നിയമിച്ചു (1 രാജാ. 21). പ്രവാചകന്റെ പിൻഗാമിയായി ഏലിശായെ തെരഞ്ഞെടുത്തു (1 രാജാ. 19:15–16). അതിനുശേഷം അഗ്നിരഥത്തിൽ അദ്ദേഹം സ്വർഗ്ഗത്തിലേക്ക് എടുക്കപ്പെട്ടു (2 രാജാ. 21). ഒരു നാൾ പ്രവാചകൻ തിരികെ വരുമെന്ന് യിസ്രായേലിൽ ഇപ്പോഴും വിശ്വാസമുണ്ട് (1 രാജാ. 2:11, മലാഖി 4:9).

**3. ഏലീശാ പ്രവാചകൻ**

ഈ പേരിന് അർത്ഥം "ദൈവം രക്ഷകനാകുന്നു" എന്നാണ്. ഏലിയാവ് തന്റെ പിൻഗാമിയായി ഏലീശായെ തെരഞ്ഞെടുക്കുകയായിരുന്നു. തന്റെ പിതാവായ ശാഫാത്തിന്റെ വയലിൽ നിലം ഉഴുതുകൊണ്ടിരുന്ന ഏലീശായുടെ മേൽ ഏലിയാവ് പുതപ്പ് എറിഞ്ഞ് അവനെ തന്റെ ശിഷ്യനായി സ്വീകരിച്ചു (1 രാജാ. 19:19). ഗുരുവിന്റെ ആത്മാവിന്റെ ഇരട്ടിപ്പങ്ക് ആവശ്യപ്പെട്ട് ഏലീശായ്ക്ക് അതു ലഭിക്കുന്നുണ്ട്. വടക്കേരാജ്യമായ യിസ്രായേൽ തന്നെയായിരുന്നു അദ്ദേഹത്തിന്റെ പ്രവർത്തനമണ്ഡലം. യോരാം, യേഹു, യെഹോവാസ്, യോവാശ് എന്നീ രാജാക്കന്മാരുടെ കാലത്താണ് അദ്ദേഹം പ്രവാചകദൗത്യം നിർവഹിച്ചത്. ശമര്യയിലായിരുന്നു അദ്ദേഹം പ്രധാനമായും വസിച്ചത്. അദ്ദേഹത്തിന് അനേക ശിഷ്യന്മാരുണ്ടായിരുന്നു.

ഏലിയാവ് രാജാക്കന്മാരുടെ സന്നിധിയിൽ ദൈവവചന ശുശ്രൂഷയുമായി എത്തിയെങ്കിൽ ഏലീശായുടെ പ്രവർത്തനസരണി നഗരപ്രാന്തങ്ങളായിരുന്നു. രോഗികൾ, പ്രതിസന്ധികളിൽ അകപ്പെട്ടവർ എന്നിങ്ങനെ പരസഹായമാവശ്യമുള്ളവരുടെ ജീവിതത്തിലാണ് ഏലീശാ പ്രവർത്തിച്ചത്. മൂന്ന് തലങ്ങളിൽ പ്രവാചകന്റെ പ്രവർത്തനം നിർവഹിക്കപ്പെട്ടു.

1. **വ്യക്തിതലം:** സാധാരണക്കാർക്ക് സഹായകനായി പ്രവർത്തിച്ച അനേകം സംഭവങ്ങളുണ്ട്. ചില സംഭവങ്ങൾ നമുക്ക് പ്രത്യേകം കാണാം.
   1. യെറിഹോയിലെ വിനാശകരമായ വെള്ളത്തിന്റെ ഉറവയിൽ ഉപ്പിട്ട് ജലം ശുദ്ധീകരിച്ചു (2 രാജാക്കന്മാർ 2:19–22).
   2. മാളിക പണിത് പ്രവാചകന് ആഥിത്യമരുളിയ ശൂനേംകാരിയുടെ മകനെ ഉയിർപ്പിച്ചു (4:18–37).
   3. ഗിൽഗാലിൽ പ്രവാചക ശിഷ്യന്മാർ നേരിട്ട ഭക്ഷ്യവിഷബാധ ശമിപ്പിച്ചു (4:38–41).
   4. ആരാം രാജാവിന്റെ സേനാധിപതി നയമാന്റെ കുഷ്ഠം സൗഖ്യമാക്കി (5:1–9).
   5. യോർദ്ദാൻ നദിയിൽ വീണ കോടാലി വീണ്ടെടുത്തു (7:1–10).
2. **സാമൂഹ്യ-സാമ്പത്തിക തലം**
   1. വിധവയുടെ തുരുത്തിയിലെ എണ്ണ വർദ്ധിപ്പിച്ചു (4:1–7).
   2. യവത്തപ്പം വർദ്ധിപ്പിച്ചു (4:43–44).
   3. ശൂനേംകാരിയുടെ വസ്തു തിരികെ നേടി (8:1–6).
3. **രാഷ്ട്രീയ തലം**
   1. ഹസായേലിനു പകരം യേഹുവിനെ രാജാവായി വാഴിച്ചു (8:7–15).
   2. മോവാബ്യരുമായുള്ള യുദ്ധത്തിൽ യിസ്രായേലിന്റെ കൂട്ടുരാജ്യ സൈന്യത്തിന് ജയം നൽകി സഹായിച്ചു (3:4–20).
   3. യിസ്രായേലിനെതിരെ അരാം സൈന്യം നടത്തിയ യുദ്ധസജ്ജീകരണങ്ങളുടെ സ്ഥലം പ്രവാചകൻ വെളിപ്പെടുത്തി (6:8–12).
   4. ആരാമിന്റെ ഭീഷണിയിൽനിന്ന് യിസ്രായേലിനെ വിടുവിച്ചു (6:13–7:23).
   5. മരണക്കിടക്കയിൽവച്ച് ആരാമിന്റെ നാശത്തെക്കുറിച്ച് മുന്നറിയിപ്പു കൊടുത്തു (13:14–18).

യിസ്രായേൽ ചരിത്രത്തിൽ പ്രവാചകന്മാർക്കുള്ള പ്രാധാന്യം വ്യക്തമാക്കുന്നതായിരുന്നു ഈ മൂന്നു പ്രവാചകന്മാരുടെയും ശുശ്രൂഷ. യിസ്രായേലിന്റെ രാഷ്ട്രീയ-സാമൂഹ്യ-സാമ്പത്തിക തലങ്ങളിൽ മാത്രമല്ല രാജാക്കന്മാരെ നീതിമാർഗ്ഗത്തിലും സത്യ ആരാധനയിലും ഉറപ്പിച്ചുനിർത്തുന്നതിനും ദൈവം അവരെ ഉപയോഗിച്ചു. അവർ ദൈവത്തിന്റെ സേവകരും (Servants of God – 1 രാജാ . 14:18, 2 രാജാ. 14:25) ദൈവത്തിന്റെ വക്താക്കളുമായിരുന്നു (Mouth piece).

**യിസ്രായേൽ രാജ്യത്തിന്റെ വിഭജനം**

ശൗൽ, ദാവീദ്, ശലോമോൻ എന്നീ രാജാക്കന്മാർ യിസ്രായേൽ എന്ന അവിഭജിത രാജ്യത്തിന്റെ രാജാക്കന്മാരായിരുന്നു. ശലോമോനുശേഷം (ബി. സി. 961–922) രാജ്യം രണ്ടായി വിഭജിക്കപ്പെട്ടു. ദൈവവഴി വിട്ട് ഭരണനിർവ്വഹണം നടത്തിയ ശലോമോന്റെ ചെയ്തികളാണ് രാജ്യവിഭജനത്തിലേക്കു നയിച്ചത്. ശലോമോന്റെ ഭരണകാലം സമ്പൽസമൃദ്ധിയുടെയും പ്രൗഢിയുടെയും പെരുമക്കാലമായിരുന്നെങ്കിലും അയൽരാജ്യങ്ങളിൽനിന്ന് ഭാര്യമാരെ തെരഞ്ഞെടുത്തതോടുകൂടി അവർ ആരാധിച്ചിരുന്ന പുറജാതി ദൈവങ്ങളെയും അവൻ ആരാധിക്കുവാൻ തുടങ്ങി (1 രാജാ. 11:1–4, 9–13). ഇത് ന്യായപ്രമാണങ്ങളിൽനിന്നുള്ള വലിയ വ്യതിചലനമായിരുന്നു (ആവർത്തന പുസ്തകം 7:1–4), അതിന്റെ പരിണിതഫലം ദൂരവ്യാപകമായിരുന്നു. ശലോമോന് ശത്രുക്കൾ ഉയർന്നുവന്നു. ഹദദും (1 രാജാ. 11:14–22), രെസോനും അക്കൂട്ടത്തിൽപ്പെടും(11:23–25). ശലോമോന്റെ ഭൃത്യനായിരുന്ന യൊരൊബെയാമും അവനെതിരായി മാറി (11:26–40).

**ഏകരാജ്യമായ യിസ്രായേൽ വിഭജിക്കപ്പെടുന്നു**

ശലോമോന്റെ കാലശേഷം ഏകരാജ്യമായിരുന്ന യിസ്രായേൽ വിഭജിക്കപ്പെട്ടു. ശലോമോന്റെ മകനായ രെഹബെയാമിനെ (Rehoboam) രാജാവാക്കുവാൻ ജനങ്ങളും രെഹസയാവും ശേഖേമിൽ ഒന്നിച്ചുകൂടി. എന്നാൽ യൊരൊബെയാമും (Jeroboam) അവിടെയെത്തി. ശലോമോന്റെ കാലത്ത് വലിയ നിർമ്മാണപ്രവർത്തനങ്ങൾ നടത്തിയെങ്കിലും ജനം നികുതിഭാരത്താൽ വലഞ്ഞിരുന്നു. അവരുടെ എതിർപ്പ് മുതലാക്കി നികുതി ഭാരം കുറയ്ക്കണമെന്ന നിർദ്ദേശം യൊരൊബെയാമും കൂട്ടരും ആവശ്യപ്പെട്ടു. തീരുമാനമെടുക്കുവാൻ മൂന്നുദിവസത്തെ സമയം രെഹെബയാം ആവശ്യപ്പെട്ടു. ശലോമോന്റെ തന്നെ ഉപദേഷ്ടാക്കളോടും തന്റെ സഹപ്രവർത്തകരായ സുഹൃത്തുക്കളോടും ആലോചിച്ചശേഷം യൊരൊബെയാമിന്റെ ആവശ്യം നിർദയം തള്ളിക്കളഞ്ഞു (1 രാജാ. 12:1–15). ഇത് ജനത്തിന്റെ ശക്തമായ എതിർപ്പും ശത്രുതയും വിളിച്ചുവരുത്തി. രെഹെബയാം നിയമിച്ച കാര്യവിചാരകനായ അദോരാമിനെ ജനം കല്ലെറിഞ്ഞുകൊന്നു. കൂടാതെ യൊരൊബെയാമിനെ രാജാവാക്കുകയും ചെയ്തു (12:16–20). അങ്ങനെ യിസ്രായേൽ എന്ന ഏകരാജ്യം (United

Monarchy) ശലോമോന് ശേഷം രണ്ടു രാജ്യമായി വിഭജിക്കപ്പെട്ടു. യെരുശലേം കേന്ദ്രമാക്കി ഭരണം നിർവഹിച്ചതുകൊണ്ട് ശലോമോന്റെ ഭരണകാലത്തും പ്രാദേശിക എതിർപ്പുകൾ ഉയർന്നിരുന്നു. വടക്കൻ യിസ്രായേലിന് വേണ്ടവിധം ഭരണ പരിഗണന ലഭിച്ചിരുന്നില്ല എന്നൊരാക്ഷേപം ഉണ്ടായിരുന്നു. എന്നാൽ രാജാവിന്റെ ശക്തമായ ഇടപെടൽ ഒരു പൊതു എതിർപ്പിനെ ഒഴിവാക്കിയിരുന്നു. എന്നാൽ ഭരണമാറ്റം ഉണ്ടായപ്പോൾ ആ എതിർപ്പ് ശക്തവും പരസ്യവുമായി.

പത്ത് ഗോത്രങ്ങൾ അടങ്ങിയ വടക്കേരാജ്യം യിസ്രായേൽ എന്ന പേരിൽ അറിയപ്പെട്ടു. ഈ രാജ്യത്തിന്റെ തലസ്ഥാനം ആദ്യം തിർസ്സായും പിന്നീട് ശമര്യയുമായിരുന്നു. ബെഥേലിലും ദാനിലും പ്രധാന പൂജാഗിരികൾ ഉണ്ടായിരുന്നു. അവിടെ പിന്നീട് സ്വർണ്ണക്കാളക്കുട്ടികളുടെ പ്രതിഷ്ഠ ഉണ്ടായി (1 രാജാ. 12:26–32). ഫലഭൂയിഷ്ടമായ ഭൂപ്രദേശവും ജനസംഖ്യയിൽ മുൻതൂക്കവുമുണ്ടായിരുന്നെങ്കിലും ദാവീദിന്റെ രാജമഹിമയിൽ രാജ്യത്തിന് മുന്നേറാൻ ആയില്ല. ഓമ്രി, ആഹാബ്, യെഹു എന്നീ രാജാക്കന്മാർ യഹോവയുടെ ദൃഷ്ടിയിൽ അനിഷ്ടരായിത്തീർന്നു. യൊരൊബെയാം രണ്ടാമന്റെ കാലത്ത് രാജ്യത്തിന് വൻപുരോഗതിയുണ്ടായി. ആമോസും ഹോശയ്യാവും പ്രവചനം നടത്തിയത് ഇവിടെയാണ്.

ഏകദേശം ഇരുനൂറ് വർഷങ്ങൾക്കുശേഷം (922–722), വൻശക്തിയായ അസ്സീറിയാക്കാർ ഈ രാജ്യത്തെ പിടിച്ചടക്കി. അസ്സീറിയാ രാജാവായ സാർഗോൻ രണ്ടാമന്റെ കാലത്തുണ്ടായ പ്രവാസത്തോടുകൂടി യിസ്രായേലിലെ പത്ത് ഗോത്രങ്ങൾ ചരിത്രത്തിൽ വിസ്മൃതമായി (2 രാജാ. 17:1–6). പ്രവാസത്തിലേക്കു പോകാതെ അവിടെ അവശേഷിച്ചവർ വിജാതീയരുമായി സമ്പർക്കത്തിലേർപ്പെട്ട് ഒരു സങ്കരവർഗ്ഗത്തിന് തുടക്കമിട്ടു. അവരാണ് ശമര്യാക്കാർ.

രെഹബെയാമിന്റെ രാജ്യം യഹൂദ ആയിരുന്നു. അതിന്റെ തലസ്ഥാനം യെരുശലേമായിരുന്നു. ജനസംഖ്യയിലും വിസ്തൃതിയിലും ചെറിയ രാജ്യമായിരുന്നെങ്കിലും ദാവീദ് വംശത്തിന്റെ ഭരണനൈപുണ്യം അനുഭവിച്ചറിഞ്ഞ ദേശമായിരുന്നു അത്. അസ്സീറിയാക്കാരുടെ ആക്രമണത്തിൽ അവർ യിസ്രായേലിനെ (വടക്കേ രാജ്യത്തെ) സഹായിക്കുകയോ സിറിയാക്കാരോട് സഖ്യം കൂടുകയോ ചെയ്ത് അസ്സീറിയൻ കടന്നുകയറ്റത്തെ ചെറുത്തില്ല. പിന്നീട് സിറിയൻ–എഫ്രയീം യുദ്ധത്തിലേക്ക് ഇതു വഴിതെളിച്ചു. യെശയ്യാ പ്രവാചകന്റെ ഉപദേശം (യെശയ്യാവ് 7, 9) അവഗണിച്ച ആഹാസ് രാജാവ് അസ്സീറിയാക്കാർക്ക് വിധേയപ്പെടുകയും ഒരു ആശ്രിത രാജാവായി മാറുകയും ചെയ്തു. തെക്കേ രാജ്യമായ യഹൂദ ഏകദേശം മുന്നൂറ് വർഷങ്ങൾ നിലനിന്നു (922–587). അതിനുശേഷം ബാബിലോൺ അവരെ ആക്രമിച്ചു പ്രവാസികളാക്കി. യഹൂദയിലെ രാജാക്കന്മാരും യഹോവയുടെ ദൃഷ്ടിയിൽ തിന്മകൾ പ്രവർത്തിച്ചു. ഹെസക്കിയായുടെ മകനായ മനെശ്ശെയായിരുന്നു അതിൽ പ്രധാനി. ഹെസക്കിയ (715–867), യോശിയാവ് (640–609) എന്നീ രാജാക്കന്മാർ യഹൂദ്യയെ ദൈവവഴിയിൽ നടത്തിയ രാജാക്കന്മാരായിരുന്നു. ബി. സി. 1020 മുതൽ 587 വരെയുള്ള 433 വർഷം ആകെ 36 രാജാക്കന്മാർ യിസ്രായേലിനെയും യഹൂദ്യയെയും ഭരിച്ചു. ഒന്നായിരുന്ന യിസ്രായേൽ രണ്ടു രാജ്യമായി വിഭജിതമായതിന്റെ കാരണം ദൈവ ഇഷ്ടത്തിന് വിരുദ്ധമായ ശലോമോന്റെ ജീവിതവും പിൻതുടർന്ന തെറ്റായ സാമ്പത്തിക നയങ്ങളുമായിരുന്നു.

**യോശിയാവ്: ദൈവാലയ ശുദ്ധീകരണം (2 രാജാക്കന്മാർ 22:1–23:30)**

ഏകരാജ്യമായ യിസ്രായേൽ വിഭജിതമായ ചരിത്രം നാം അല്പമായി കണ്ടു. തെക്കേരാജ്യമായ യഹൂദയെ നയിച്ച മിക്ക രാജാക്കന്മാരും യഹോവയ്ക്ക് അനിഷ്ടമായി പ്രവർത്തിച്ചു. ഇത് യഹോവയുടെ കോപത്തിനും അങ്ങനെ രാജ്യത്തിന് ശിക്ഷയ്ക്കും കാരണമായി. രാജ്യത്തിന്റെ തലസ്ഥാനമായ യെരുശലേം നശിക്കുമെന്നും യഹോവയുടെ കോപാഗ്നി രാജ്യത്തിന് വലിയ നാശം വരുത്തുമെന്നും ഹുൽദാ പ്രവാചകി പ്രവചിച്ചു. എന്നാൽ യോശിയായുടെ ഭരണകാലത്ത് അത് സംഭവിക്കുകയില്ല എന്നും പ്രവാചകി മുന്നറിയിപ്പു നൽകി. കേവലം എട്ടാം വയസ്സിൽ യോശിയാവ് യഹൂദയുടെ രാജാവായി വാഴിക്കപ്പെട്ടു. നീണ്ട 31 വർഷം അധികാരത്തിൽ തുടർന്നു (ബി. സി. 640–609). അദ്ദേഹത്തിന്റെ പിതാവ് ആമോനും മാതാവ് യെദീദായുമായിരുന്നു.

യോശിയാവിനെ മറ്റ് രാജാക്കന്മാരിൽനിന്ന് വ്യത്യസ്തനാക്കുന്നത് ആദ്ധ്യാത്മിക രംഗത്ത് വരുത്തിയ നവീകരണങ്ങളാണ്. രാജഭരണത്തിന്റെ 18–ാം വർഷം യരുശലേം ദൈവാലയ ശുദ്ധീകരണത്തിന് അദ്ദേഹം ആജ്ഞ നൽകി. മഹാപുരോ

ഹിതനായിരുന്ന ഹിൽക്കിയാവിന് ഇതു സംബന്ധിച്ച കല്പന രാജാവിന്റെ പ്രഥമ ഉപദേഷ്ടാവും കാര്യവിചാരകനുമായിരുന്ന ശാഫാൻ വഴി നൽകി. ദൈവാലയ ശുദ്ധീകരണ പ്രവർത്തനത്തിനിടയിൽ ന്യായപ്രമാണ പുസ്തകം കണ്ടുകിട്ടി. ശാഫാൻ ഇത് രാജാവിനെ വായിച്ചുകേൾപ്പിച്ചു (2 രാജാ. 22). യഹോവയുടെ വചനം അദ്ദേഹത്തിന്റെ ഹൃദയത്തെ സ്പർശിച്ചു. യഹോവയുടെ അരുളപ്പാട് എന്തെന്ന് അറിയുവാൻ അദ്ദേഹം ഹുൽദാ പ്രവാചകിയുടെ അടുക്കൽ ആളയച്ചു. പ്രവാചകി യഹോവയുടെ കോപം യെരുശലേമിനെ നശിപ്പിക്കുമെന്ന് പ്രവചിച്ചു. എങ്കിലും അത് യോശിയാവിന്റെ കാലശേഷമേ ഉണ്ടാകൂ എന്ന് അരുളിച്ചെയ്തു.

ന്യായപ്രമാണ വിധിപ്രകാരം രാജ്യത്ത് സമൂല നവീകരണം നടത്തുവാൻ രാജാവ് ഉത്തരവിട്ടു. യെരുശലേമിനെ ആരാധനയുടെ കേന്ദ്രമാക്കിക്കൊണ്ട് രാജ്യത്തുടനീളം നിലനിന്നിരുന്ന അന്യദൈവ പ്രതിഷ്ഠകളെ നിർമ്മൂലമാക്കി. ബെഥേലിലെ യാഗപീഠവും പൂജാഗിരിയും ഇടിച്ചു നശിപ്പിച്ചു. ന്യായപ്രമാണം അനുസരിച്ച് ആത്മീകവും ധാർമ്മികവുമായ ജീവിതം രാജ്യത്തുടനീളമുണ്ടാകാനുള്ള നടപടികൾ സ്വീകരിച്ചു. ന്യായപ്രമാണ പ്രകാരം പെസ്സഹാ ആചരിക്കണമെന്ന നിബന്ധന നിലവിൽ വന്നു (2 രാജാ. 23:21–23). യോശിയാവിനെക്കുറിച്ചുള്ള ഈ ശ്രദ്ധേയ സാക്ഷ്യം അവന്റെ ഭരണം എങ്ങനെയായിരുന്നു എന്ന് വെളിപ്പെടുത്തുന്നു; "അവനെപ്പോലെ പൂർണഹൃദയത്തോടും പൂർണമനസ്സോടും പൂർണശക്തിയോടും കൂടെ മോശയുടെ ന്യായപ്രമാണ പ്രകാരമൊക്കെയും യഹോവയിങ്കലേക്കു തിരിഞ്ഞ ഒരു രാജാവു മുമ്പുണ്ടായിട്ടില്ല, പിമ്പു ഒരുത്തൻ എഴുന്നേറ്റിട്ടുമില്ല" (2 രാജാ. 23:25).

•

## ഫിലോകാലിയ

കിഴക്കൻ ക്രിസ്തീയ പാരമ്പര്യത്തിൽപ്പെട്ട ആദ്ധ്യാത്മിക ഗുരുക്കന്മാർ നാലാം നൂറ്റാണ്ടിനും പതിനഞ്ചാം നൂറ്റാണ്ടിനും ഇടയ്ക്കുള്ള കാലയളവിൽ വിവിധ കാലഘട്ടങ്ങളിൽ എഴുതിയ പാഠങ്ങളുടെ സമാഹാരമാണ് ഫിലോകാലിയ. പതിനെട്ടാം നൂറ്റാണ്ടിൽ രണ്ടു ഗ്രീക്ക് സന്യാസിമാർ അവ സമാഹരിച്ചു – വിശുദ്ധ ആഥോസ് പർവ്വതത്തിലെ വി. നിക്കോദിമോസും കൊരിന്തിലെ വി. മക്കാറിയോസും. 1782ൽ വെനീസിൽ ഇത് ആദ്യമായി പ്രസിദ്ധീകരിച്ചു. പിന്നീട് ആതൻസിൽ അഞ്ച് വാല്യങ്ങളായി പ്രസിദ്ധീകരിച്ച ഇംഗ്ലീഷ് പതിപ്പിനെ ആധാരമാക്കി തയ്യാറാക്കിയ മലയാളവിവർത്തനം ഇപ്പോൾ ലഭ്യമാണ്. ഫിലോകാലിയ (Philokalia) എന്നതിന് നന്മയോടുള്ള സ്നേഹം എന്നാണർത്ഥം. ഫിലോകാലിയായിൽ നിന്നുള്ള ചില ഉദ്ധരണികൾ ഈ ലക്കത്തിൽ ചേർത്തിരിക്കുന്നത് ശ്രദ്ധിക്കുക.

*"ആത്മീയഗ്രന്ഥങ്ങൾ വായിക്കുകയും ജാഗ്രത പുലർത്തുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നത്, അലഞ്ഞുതിരിയുന്ന മനസ്സിനെ സ്ഥൈര്യപ്പെടുത്താൻ സഹായിക്കും. വിശപ്പും കഠിനാദ്ധ്വാനവും ഭൗതികതയോടുള്ള വിരക്തിയും കത്തിക്കാളുന്ന ആഗ്രഹങ്ങളെ അമർച്ചചെയ്യും. സ്തുതിഗീതങ്ങൾ ആലപിക്കുകയും കഠിനയാതന സഹിക്കുകയും സഹാനുഭൂതി പുലർത്തുകയും ചെയ്യുന്നത് നമ്മുടെയുള്ളിലെ കോപത്തെ നിയന്ത്രിക്കും. അമിതമായതും അസമയത്തുണ്ടാകുന്നതുമായ ഏതും ഹ്രസ്വവും ഉപകാരത്തെക്കാളധികം ദോഷകരവുമാണെന്ന് നാം മനസ്സിലാക്കണം."*

*"നിങ്ങൾ പ്രാർത്ഥനയിൽ ആത്മാർത്ഥതയുള്ളവനാണെന്നു കാണുമ്പോൾ പിശാചു നിങ്ങളെ ശല്യപ്പെടുത്താൻ ശ്രമിക്കും; നിങ്ങളുടെയുള്ളിൽ പലതരത്തിലുള്ള ആഗ്രഹങ്ങളും ആവശ്യങ്ങളും ഉണർത്തിവിട്ട് നിങ്ങളുടെ മനസ്സിനെ വഴിതെറ്റിക്കും; അവയുടെ പിന്നാലെ പോകുന്ന മനസ്സാകട്ടെ, അവ കണ്ടെത്താതെ വരുമ്പോൾ നിരാശഭരിതമാവുകയും ചെയ്യും. പ്രാർത്ഥനയിൽ മുഴുകിയിരിക്കുന്ന മനസ്സിൽ പിശാച് ഇത്തരത്തിലുള്ള വേണ്ടാത്ത ചിന്തകൾ നിറച്ച് പ്രാർത്ഥനയുടെ സദ്ഫലങ്ങൾ നഷ്ടപ്പെടുത്താൻ കാരണമാകും."*

പാഠപുസ്തക പഠനം

# ക്ലാസ് 9, യൂണിറ്റ് 1 പാഠം 4



**ഫാ. ഏലിയാസ് കെ. വി.**

## യിസ്രായേൽ രാജ്യവും യവനസംസ്കാരവും

**ആമുഖം**

ഈ പാഠം തയ്യാറാക്കുമ്പോൾ യിസ്രായേലിന്റെ ചരിത്രവുമായി ബന്ധപ്പെട്ട ചില സംസ്കാരങ്ങളെയും രാഷ്ട്രീയ ശക്തികളെയും കുറിച്ച് മനസ്സിലാക്കുന്നത് നല്ലതുതന്നെ.

**1. മിസ്രയീം**

ഉല്പത്തി പുസ്തകം മുതൽ ആവർത്തന പുസ്തകം വരെയുള്ള ഭാഗത്ത് യിസ്രായേലിന്റെ ജീവിതവുമായി ബന്ധപ്പെട്ടു കാണുന്ന ഒരു രാജ്യമാണ് മിസ്രയീം (ഈജിപ്ത്). അബ്രഹാം മിസ്രയീമിലേക്ക് പോയി (ഉല്പ. 12:10-20). യൗസേഫും സഹോദങ്ങളും പിതാവായ യാക്കോബും മിസ്രയീമിൽ വാസമായി (ഉല്പ. 46 മു.) യിസ്രായേലായി മാറിയ യാക്കോബിന്റെ (ഉല്പ. 32) മക്കൾ മിസ്രയീമിൽ അടിമകളായി (പുറ. 1:8 മു.). നീലനദിയുടെ തീരത്ത് (River Nila) വളർന്ന ഈ രാജ്യം വളരെ പുരാതനമായ ഒരു സംസ്കാരത്തിന്റെ ഈറ്റില്ലമാണ്. പഴയനിയമ പിതാക്കന്മാരുടെ കാലത്ത് ഈ സംസ്കാരം ഉയർന്ന നിലയിലായിരുന്നു. അതോടുചേർന്ന് അതൊരു ശക്തമായ ദേശരാഷ്ട്രവുമായി.

**2. ഫെലിസ്ത്യർ**

ഈ പേരിൽനിന്നാണ് പാലസ്തീൻ എന്ന വാക്കിന്റെ ഉത്ഭവമെന്നൊരു വ്യാഖ്യാനമുണ്ട്. യിസ്ഹാക്ക് റിബേക്കയോടൊപ്പം ഫെലിസ്ത്യ ദേശത്തേയ്ക്ക് പോയതായി ഉല്പത്തി 26-ൽ നാം വായിക്കുന്നുണ്ട്. ഇവർ വാഗ്ദത്ത നാടിന്റെ പശ്ചിമഭാഗത്തുള്ള വൻകടൽ (Meditaranean Sea) കടന്നാണ് യിസ്രായേലിനെ ആക്രമിക്കാൻ വരുന്നത് എന്ന് വേദപണ്ഡിതർ അഭിപ്രായപ്പെടുന്നു. ആയോധന വിദ്യയിലും യുദ്ധോപകരണങ്ങളുടെ ഉപയോഗത്തിലും നിർമ്മാണത്തിലും ഇവർ യിസ്രായേല്യരെക്കാൾ വളരെ മുന്നിലായിരുന്നു (ദാവീദും ഗോല്യാത്തും കഥ 1 ശമു. 17).

**3. യിസ്രായേല്യർ**

മിസ്രയീമിലെ ഒരു കൂട്ടം അടിമകൾ മോശെയുടെ നേതൃത്വത്തിൽ വിമോചിതരായി യാത്രപുറപ്പെട്ട് കനാനിലെത്തി അവിടെ അധിവസിക്കുകയും സാവധാനം ഒരു ദേശരാഷ്ട്രമായി വളർന്നുവരികയും ചെയ്ത സമൂഹമാണ് യിസ്രായേൽ. അബ്രാമിനെ വിളിച്ചു വേർതിരിച്ച് ഉടമ്പടിയിലേർപ്പെട്ട് അതിന്റെ തുടർച്ചക്കാരായ യിസ്ഹാക്ക്, യാക്കോബ്, പത്രോസ് ഗോത്രപിതാക്കന്മാർ എന്നിവരിലൂടെ വികസിച്ചവരെന്ന് ഈ രാഷ്ട്രത്തെക്കുറിച്ച് പറയാം. മരുഭൂമിയിൽ ദൈവം മോശെയുമായി ഉടമ്പടിയിലേർപ്പെടുന്നതുവഴിയാണ് ഇവർ ഒരു രാഷ്ട്രമെന്ന നിലയിലേക്ക് വളരുന്നത്. ശൗൽ, ദാവീദ്, ശലോമോൻ എന്നിവരിലൂടെ അത്യുന്നതിയിലെത്തി, സാവധാനം ഛിന്നിച്ച് ശക്തി ക്ഷയിച്ച് ഇല്ലാതായ ഒരു രാഷ്ട്രം. അവർക്കും ന്യായപ്രമാണത്തിലധിഷ്ഠിതമായൊരു സംസ്കാരം ഉണ്ടായിരുന്നു. പഴയനിയമ പ്രവാചകന്മാർ ആ സംസ്കാരത്തെ ഉയർത്തിക്കാട്ടി (പുറപ്പാട് മുതൽ 2 രാജാക്കന്മാർ വരെയുള്ള ഭാഗത്ത് ഈ സംഭവങ്ങൾ നാം വായിക്കുന്നു).

**4. അശ്ശൂർ (Assyria)**

ശലോമോനുശേഷം വിഭജിതമായ യിസ്രായേലിന്റെ വടക്കൻഭാഗം ശമര്യ കേന്ദ്രമായി 'യിസ്രായേൽ' എന്ന പേരിൽതന്നെ രാഷ്ട്രമായി രൂപംകൊണ്ടിരുന്നു. ഈ വടക്കേരാജ്യത്തെ അശ്ശൂർ രാജാവായ ശൽമനേസർ കീഴടക്കുന്നു (ക്രി. മു. 721; 2

---

*ഫാ. കെ.വി. ഏലിയാസ്*
*പഴയസെമിനാരിയിൽ പഴയനിയമ വിഭാഗത്തിലെ അദ്ധ്യാപകനാണ്. സൺഡേസ്കൂൾ കൺട്രോളർ ഓഫ് എക്സാമിനേഷനായി പ്രവർത്തിച്ചു. ഇപ്പോൾ കണ്ടനാട് (ഈസ്റ്റ്) ഭദ്രാസന ഡയറക്ടറാണ്.*

രാജാ. 17:377). ഇന്നത്തെ വടക്കേ ഇറാക്ക്, ടൈഗ്രീസ് നദിയുടെ തുടക്കഭാഗം ആണ് പുരാതനമായ അശ്ശൂർ രാജ്യം. ക്രി. മു. രണ്ടാം സഹസ്രാബ്ദം മുതൽ ഈ രാജ്യം നിലവിലുണ്ടായിരുന്നുവെങ്കിലും വേദപുസ്തക സംഭവങ്ങളുമായി ബന്ധപ്പെട്ട് ക്രി. മു. എട്ടാം നൂറ്റാണ്ടിലാണ് ഈ രാജ്യത്തെക്കുറിച്ചുള്ള പരാമർശങ്ങൾ കാണുന്നത് (2 രാജാ. 17:1–6; 18:13–20:21).

**5. ബാബേൽ**

ഇതും ഒരു പുരാതന സംസ്കാരത്തിന്റെ ഉറവിടമാണ് (The Ancient Mesopotamian Culture/Civilization). ക്രി. മു. ആറാം സഹസ്രാബ്ദം മുതലുള്ള ചരിത്രം ഈ രാജ്യത്തിനുണ്ട്. പലപ്പോഴും അശ്ശൂർ രാജാക്കന്മാർ ബാബേലിന്റെ കൂടി രാജാക്കന്മാരായി ഭരണം നടത്തിയിരുന്നതായി ചരിത്രരേഖകളുണ്ട്. വേദപുസ്തകവുമായി ബന്ധപ്പെട്ട പ്രധാന പരാമർശം ബാബേൽ രാജാവായ നെബുഖദ്നെസ്സറിനെക്കുറിച്ചാണ്. ഇദ്ദേഹം യരുശലേമിനെ ആക്രമിച്ച് കീഴ്പ്പെടുത്തി. യഹൂദന്മാരെ ബാബേലിലേയ്ക്ക് കൊണ്ടുപോയി (2 രാജാ. 24–25). അങ്ങനെ യിസ്രായേൽ/യഹൂദാരാജ്യങ്ങളുടെ ദേശരാഷ്ട്രമെന്ന നിലനില്പിന് അന്ത്യംകുറിച്ചു.

**6. പാർസി (Persia)**

ക്രി. മു 550–ൽ ശക്തനായ കോരേശ് രാജാവ് ബാബേലിനെ പരാജയപ്പെടുത്തുന്നതോടെയാണ് പാർസി രാജ്യത്തിന്റെ ആവിർഭാവം. കോരെശ് 538–ലെ ഒരു വിളംബരത്തിലൂടെ പ്രവാസത്തിലുള്ള യഹൂദന്മാർക്ക് യരുശലേമിലേയ്ക്ക് മടങ്ങിപ്പോകാനുള്ള അനുമതി നൽകി. പാർസിവംശത്തിന് അന്ത്യംകുറിക്കുന്നത് യവനരുടെ ആഗമനമാണ്. മെദാൻ എന്ന പ്രദേശത്തിന്റെ ആധിപത്യം ഏറ്റെടുത്തുകൊണ്ടാണ് കോരെശ് തന്റെ പ്രയാണം തുടങ്ങിയത്. അതുകൊണ്ടുതന്നെ 'മേദ്യവംശം' എന്നൊരു വിഭാഗത്തെക്കുറിച്ചും വേദപരാമർശമുണ്ട് (ദാനിയേൽ 7ലെ നാലു മൃഗങ്ങൾ ബാബേൽ, മേദ്യ, പാർസി, യവന സാമ്രാജ്യങ്ങളാണ് എന്ന വ്യാഖ്യാനം).

**7. യവനരാജ്യം (Greek)**

മക്കദോന്യക്കാരനായ ഫിലിപ്പിന്റെ മകൻ അലക്സാണ്ടറിന്റെ (Alexander the Great) പേരിലാണ് യവനസാമ്രാജ്യം ശക്തിപ്രാപിക്കുന്നത്. എന്നാൽ യവനസംസ്കാരം നൂറ്റാണ്ടുകൾ പഴക്കമുള്ളതാണ്. സോക്രട്ടീസ് (339 ബി.സി.ഇ) അരിസ്റ്റോട്ടിൽ (384–322) പ്ലേറ്റോ (428–348) എന്നിവരിലൂടെ പാശ്ചാത്യതത്വശാസ്ത്രത്തിന് വിത്തുപാകിയ സംസ്കാരമാണ് യവനസംസ്കാരം. പുരാതന പശ്ചിമേഷ്യയിലെ മെസപ്പൊട്ടോമ്യ – മിസ്രയീം സംസ്കാരങ്ങൾക്കും യിസ്രായേല്യ-ശേമ്യ ഭാഷാ സംസ്കൃതികൾക്കും ബദലായി ഈ സംസ്കാരം ക്രി. മു. 4, 3 നൂറ്റാണ്ടുകളിൽ ആ ദേശങ്ങളെ സ്വാധീനിച്ചു. ആധുനിക ലോക ഭാഷകൾക്കും വികാസത്തിനും നാന്ദികുറിച്ച സംസ്കാരമാണ് യവനസംസ്കാരം.

**8. റോമാസാമ്രാജ്യം**

യവനസാമ്രാജ്യത്തെ തകർത്ത് ക്രി. മു. 64–ൽ ശക്തി പ്രാപിച്ചതാണ് റോമാസാമ്രാജ്യം. പോംപേയും പിന്നാലെ കൈസർമാരും പുതിയ ലോകത്തിന് അടിസ്ഥാനമിട്ടു. യേശുക്രിസ്തുവിന്റെ മനുഷ്യ വ്യാപാരകാലഘട്ടത്തിൽ യഹൂദന്മാരുടെമേലും പാലസ്തീനിലും മറ്റും അധികാരമുണ്ടായിരുന്നത് റോമിനാണ്. ലത്തീൻ ഭാഷയും സംസ്കൃതിയും അവരിലൂടെ ലോകവ്യാപകമായി.

ഈ രാജ്യങ്ങളെയും സംസ്കാരങ്ങളെയും സംബന്ധിച്ച് കൂടുതൽ അറിയുവാൻ താല്പര്യമുള്ളവർ 'ബൈബിൾ വിജ്ഞാനകോശം' നോക്കുകയോ ഗൂഗിളിൽ തിരയുകയോ ചെയ്യാവുന്നതാണ്.

ഇനി നമുക്ക് പാഠഭാഗത്തേയ്ക്ക് വരാം. പഠന സഹായികളായി പറഞ്ഞിരിക്കുന്നവയിൽ ഒന്നാമത്തേത് യവനസംസ്കാരത്തെ തിരിച്ചറിയുവാൻ കഴിയുന്ന ചാർട്ട് അധ്യാപകൻ സ്വയം തയ്യാറാക്കണം. ജ്ഞാനതൃഷ്ണ, കായികവിനോദം, തർക്കശാസ്ത്രം എന്നിവ ചില മേഖലകളാണ്. പ്രഗത്ഭരായ തത്വചിന്തകരും (സോക്രട്ടീസ്, പ്ലേറ്റോ, അരിസ്റ്റോട്ടിൽ എന്നിവർ) യുദ്ധവീരന്മാരും (ഫിലിപ്പ്, അലക്സാണ്ടർ, ടോളമി, സെല്യൂക്കസ് മുതൽപേർ) കായികാഭ്യാസികളും (ഏഥൻസ്-ഒളിമ്പിക്സിന്റെ ഈറ്റില്ലം) ഈ ദേശത്തിന്റെയും സംസ്കാരത്തിന്റെയും ഭാഗമാണ്. അവയുടെ ചിത്രങ്ങൾ സംഘടിപ്പിക്കുക.

ഹീബ്രു – ഗ്രീക്ക് അക്ഷരമാലകൾ കുട്ടികളെ ഒന്ന് ഉത്സുകരാക്കാൻ ഉപകരിക്കും. ഭാഷ എപ്പോഴും സംസ്കാരത്തിന്റെ പ്രതീകമാണ്. ഈ രണ്ടു ഭാഷകളും അതുകൊണ്ടുതന്നെ രണ്ടു വ്യത്യസ്ത സംസ്കാരങ്ങളുടെ (എബ്രായ സംസ്കാരം, യവനസംസ്കാരം) സൂചകങ്ങളാണല്ലോ. ഗൂഗിൾ സെർച്ചിലൂടെയോ നിങ്ങളുടെ വികാരിവഴിയോ അത് സംഘടിപ്പിക്കുവാൻ ശ്രമിക്കുക.

**അല്പം നിർത്താം.... ചിന്തിക്കാം...** *(Text)*

1. മിസ്രയീം, അശ്ശൂർ, ബാബേൽ, പാർസി എന്നി

വരാണ് പഴയനിയമത്തിൽ പരാമർശിച്ചിട്ടുള്ള ലോകശക്തികളിൽ പ്രമുഖർ.

2. മെസെപ്പെട്ടോമ്യൻ (ബാബേൽ), ഈജിപ്ത്യൻ (മിസ്രയീം), പാർസ്യ (Persia), യവന (Greek), റോമാ സംസ്കാരങ്ങൾ ലോകത്തെ സ്വാധീനിച്ചിട്ടുണ്ട്. കൂടാതെ എബ്രായ സംസ്കാരവും വളരെ സ്വാധീനം ചെലുത്തിയിട്ടുണ്ട്.

**അല്പം നിർത്താം.... ചിന്തിക്കാം....** *(Text)*

1. യവന സംസ്കാരത്തിന്റെ പ്രത്യേകതകൾ
   ജ്ഞാനതാല്പര്യം, തത്വശാസ്ത്രം (ഫിലോസഫി - ജ്ഞാനസ്നേഹം) കലാ-കായിക താല്പര്യം, വിരുദ്ധ ദ്വന്ദങ്ങൾ (വെളിച്ചം - ഇരുട്ട്; നന്മ - തിന്മ മുതലായവ) തർക്കശാസ്ത്രം, പുതിയഭാഷ എന്നിവയൊക്കെ യവനസംസ്കാരത്തിന്റെ പ്രത്യേകതകളാണ്.
2. ഈ സംസ്കാരം യഹൂദന്മാരിലുണ്ടാക്കിയ സ്വാധീനം?
   a) യഹൂദയുവാക്കൾ കലാ-കായിക വിനോദങ്ങളിൽ താല്പര്യമുള്ളവരായി.
   b) വിവാഹജീവിതത്തിലെ വിശ്വസ്തതയിൽ യവന സ്വാധീനം വിള്ളലുണ്ടാക്കി.
   c) ആരാധനാകാര്യങ്ങളിൽ സ്വാതന്ത്ര്യം നഷ്ടപ്പെടുത്തി.
   d) യവനഭാഷാ - സംസ്കാരങ്ങൾ ശക്തമായി നടപ്പിലാക്കാൻ തുടങ്ങി.
3. സാമൂഹ്യ ആത്മീയ ജീവിതത്തിലെ മാറ്റം?
   മേൽപറഞ്ഞവ തന്നെയാണ് അവരുടെ ജീവിതത്തിലുണ്ടായ മാറ്റങ്ങൾ

**നമുക്ക് ചിന്തിക്കാം**

1. മിസ്രയീം, അശ്ശൂർ, ബാബേൽ, പാർസി, യവന, റോമാ സാമ്രാജ്യങ്ങൾ
2. യവനസ്വാധീനത്തിൽ വന്നവർക്ക് തിരുവചനം എബ്രായഭാഷയിൽനിന്നും യവനഭാഷയിലേക്ക് വിവർത്തനം ചെയ്തു നൽകുവാൻ യവനഭരണാധികാരികളായ ടോളമിമാർ ശ്രദ്ധിച്ചു. അങ്ങനെ LXX ഭാഷാന്തരം ഉണ്ടായത് തിരുവചന പരിരക്ഷയ്ക്കു കാരണമായി.
3. യുവതലമുറയിലാണ് കൂടുതൽ സ്വാധീനം ഉണ്ടായത്.
   കായികവിനോദങ്ങളിലെ താല്പര്യം അതിന്റെ ഭാഗമായി പരിച്ഛേദനയോടുള്ള നിലപാട്
   എബ്രായഭാഷ മറന്ന, യവനഭാഷാ സ്വാധീനമുണ്ടായ പുതുതലമുറ ന്യായപ്രമാണത്തിൽ നിന്നകന്നത്.
   ആരാധനയുടെ സാമൂഹ്യമാനം നഷ്ടപ്പെട്ടതും നിഷ്ഠകൾ അന്യമായിപ്പോയതും.
   ദൈവസങ്കല്പം, വെളിപ്പാട്, ദൈവാന്വേഷണ മാർഗ്ഗങ്ങൾ എന്നിവയിലെ സ്വാധീനം - തത്വചിന്താപരവും താർക്കികശാസ്ത്രപരവുമായ സമീപനമായിരുന്നു യവനസംസ്കാരത്തിന്റേത്.
4. ആരാധനയിലെ സാമൂഹ്യമാനം നഷ്ടപ്പെട്ടതും, കായികരംഗത്തെ താല്പര്യം വർദ്ധിച്ചതും ശബ്ബത്ത് മുതലായ അനുഷ്ഠാനങ്ങളിലെ താല്പര്യമില്ലായ്മയും വിവാഹജീവിതത്തിലെ വിശ്വസ്തതയില്ലായ്മയും യുവതലമുറയിൽ സാന്മാർഗ്ഗിക അധഃപതനത്തിന് വഴിവെച്ചു.
5. സപ്തതി എന്താണ്? Septuagent
   പ്രവാസാനന്തരവും യവന സ്വാധീനത്തിലും സ്വന്തം ഭാഷയായ എബ്രായഭാഷ അറിയാത്ത, യവന സ്വാധീനവും ഭാഷാജ്ഞാനവുമുള്ള യഹൂദർക്കുവേണ്ടി തിരുവെഴുത്തുകൾ യവന ഭാഷയിലേക്ക് വിവർത്തനം ചെയ്തു. ക്രി. മു. മൂന്നാം നൂറ്റാണ്ടിൽ അന്ത്യകാലഘട്ടത്തിൽ ടോളമി രണ്ടാമന്റെ താല്പര്യപ്രകാരം 72 പണ്ഡിതർ കൂടി അലക്സാന്ത്രിയായിൽവച്ച് യവന ഭാഷയിലേക്ക് വിവർത്തനം ചെയ്ത ഈ തിരുവെഴുത്തിനു പറയുന്ന പേരാണ് സപ്തതി (LXX Septuagent)

**പ്രവർത്തനങ്ങൾ**

**യവനസാമ്രാജ്യത്തിലെ യഹൂദ തലമുറ**

a) സാംസ്കാരിക അധിനിവേശം
b) ഭാഷാമാറ്റം
c) തിരുവെഴുത്തുകൾ മൊഴിമാറ്റം ചെയ്യപ്പെട്ടു
d) അനുഷ്ഠാനങ്ങളിൽ കുറവ്
e) കായിക വിനോദങ്ങളിലെ താല്പര്യം
f) യവന സ്വാധീനത്താലുള്ള ദൈവ സങ്കല്പം, ദൈവാന്വേഷണ മാർഗ്ഗങ്ങൾ

**പുറംനാട്ടിലെ മലയാളി സുറിയാനി ക്രിസ്ത്യാനി തലമുറ**

a) സാംസ്കാരിക മാറ്റം
b) ഭാഷാമാറ്റം
c) വി. വേദപസുത്കവും ആരാധനാക്രമങ്ങളും മൊഴിമാറ്റം ചെയ്യപ്പെട്ടു
d) അനുഷ്ഠാനങ്ങളിൽ താല്പര്യക്കുറവ്
e) സോഷ്യൽ മീഡിയയും മറ്റും താല്പര്യം
f) Secularism ......

ഇനിയും പലതും ഇക്കൂട്ടത്തിൽ ചേർക്കാം. ചർച്ചചെയ്യാം.

**2. യേശുവിന്റെ കാലത്തെ ഗ്രീക്കുകാർ**

വി. യോഹന്നാന്റെ സുവിശേഷത്തിൽ ഗ്രീക്കുകാർ യേശുവിനെ കാണുവാൻ താല്പര്യത്തോടെ വരുന്നതായി (വി. യോഹ. 12:20 മു.) പരാമർശം

ഈ സുവിശേഷത്തിൽ ഗ്രീക്ക് തത്വചിന്തയുടെ ഭാഗമെന്ന് ധ്വനിക്കുംവിധം വിരുദ്ധ ദ്വന്ദങ്ങളുടെ ആശയങ്ങൾ കാണാവുന്നതാണ്. അവ കണ്ടെത്തുക (ഉദാ: വെളിച്ചം - ഇരുട്ട്, ജീവൻ - മരണം, നന്മ-തിന്മ)

3. ആൽബം തയ്യാറാക്കുന്നതിന് ചിത്രങ്ങൾ ഏതൊക്കെ, എങ്ങനെ കണ്ടെത്തി ശേഖരിക്കാമെന്നും ഒരു ആൽബത്തിൽ അവ എങ്ങനെ ക്രമീകരിക്കാമെന്നും കുട്ടികൾക്ക് പറഞ്ഞുകൊടുക്കാം, സഹായിക്കാം.

# പാഠം 5

## മക്കാബ്യ കാലഘട്ടം

മുൻപാഠത്തിലെ ചരിത്രം ഓർമ്മയിലുണ്ടാകണം. യവനചക്രവർത്തിയായ അലക്സാണ്ടറിനുശേഷം യഹൂദന്റെ വിശ്വാസ-രാഷ്ട്രീയ ജീവിതത്തിന്റെ ഒരു ചിത്രമാണ് നമുക്ക് അന്വേഷണ വിഷയം. അലക്സാണ്ടറിനുശേഷം തന്റെ രാജ്യം തോഴന്മാരായ ദാസരെ വിളിച്ചു പങ്കിട്ടുകൊടുക്കുകയാണ് (1 മക്കാ. 1:6). തെക്ക് യഹൂദനാടും മിസ്രയീമും ഭരിച്ചത് ടോളമിയും അദ്ദേഹത്തിന്റെ സന്തതി പരമ്പരകളുമാണ്. വടക്കേദേശം അശ്ശൂരും ബാബേലുമെല്ലാം അന്ത്യോഖസിന്റെ നിയന്ത്രണത്തിലായി. ക്രി. മു. 323-ൽ അലക്സാണ്ടറിന്റെ ഭരണശേഷം ഇതായി യവനസാമ്രാജ്യത്തിന്റെ ഭരണരീതി. വടക്ക് സിറിയ കേന്ദ്രമായി ഭരണം ആരംഭിച്ച സെല്യൂക്കസും പിൻഗാമികളും ടോളമിവംശവുമായി പലപ്പോഴും യുദ്ധത്തിൽ ഏർപ്പെട്ടിട്ടുണ്ട്. ക്രി. മു. 198-ൽ സെല്യൂക്കസ് വംശം ടോളമിയെ തോല്പിച്ച് മിസ്രയീമും യഹൂദയും കൈവശപ്പെടുത്തി, തുടർന്നുവന്ന സെല്യൂക്കസ് വംശത്തിലെ ക്രൂരനായ ഭരണാധിപനായിരുന്ന അന്ത്യോഖസ് എപ്പിപ്പാനസ് നാലാമൻ (ക്രി. മു. 175-164). ഇദ്ദേഹത്തിന്റെ ഭരണകാലം യഹൂദർക്ക് പീഡനത്തിന്റെ കാലമായിരുന്നു. ഈ ചരിത്ര പശ്ചാത്തലത്തിൽനിന്നുകൊണ്ടുവേണം ഈ പാഠം പഠിപ്പിക്കുവാൻ തയ്യാറാകേണ്ടത്.

പഠനസഹായികൾ: വന്ദ്യ കുര്യൻ കോർ എപ്പിസ്കോപ്പ കണിയാംപറമ്പിൽ പെഷീത്താ വേദപുസ്തകം മലയാളത്തിലേക്ക് വിവർത്തനം ചെയ്തിട്ടുണ്ട്. വിശുദ്ധ ഗ്രന്ഥം. ഇതിൽ ഇതര കാനോനിക ഗ്രന്ഥങ്ങളുടെ ഗണത്തിൽ പത്താം പുസ്തകമായി 1 മക്കാബ്യ പുസ്തകം ഉണ്ട് (ഇതര കാനോനിക ഗ്രന്ഥങ്ങൾ മാത്രമായി പ്രസിദ്ധീകരിച്ചത് ഒ.എസ്. എസ്.എ.ഇ. ഓഫീസിൽ ലഭ്യമാണ്. അത് വാങ്ങി ച്ചുവയ്ക്കുന്നത് നല്ലതെന്ന് കുട്ടികളെ ഉപദേശിക്കാം). ഈ പാഠം നല്ലതുപോലെ മനസ്സിലാക്കുന്നത് പത്താം ക്ലാസ്സിലെ "പഴയ-പുതിയ നിയമങ്ങളുടെ ഇടക്കാല ചരിത്രം" എന്ന പാഠത്തിന് അടിസ്ഥാനമാകും.

അന്ത്യോഖസ് എപ്പിപ്പാനോസ് നാലാമന്റെ ഭരണത്തെക്കുറിച്ച് 1 മക്കാ. 1:10 മുതലുള്ള ഭാഗങ്ങളിൽ വിവരിക്കുന്നത് ശ്രദ്ധയോടെ വായിക്കണം. അവിടെ 10-64 വാക്യങ്ങളുടെ സംക്ഷിപ്തം മാത്രമേ പാഠപുസ്തകത്തിൽ കൊടുത്തിട്ടുള്ളൂ. യിസ്രായേലിന്റെ പ്രതികരണത്തെക്കുറിച്ചും അവിടെ പരാമർശമുണ്ട്. വാക്യം 11-13, 51, 53, 61-63 ഭാഗങ്ങൾ വ്യത്യസ്ത പ്രതികരണങ്ങളാണ്.

**അല്പം നിർത്താം..... ചിന്തിക്കാം....**

**1. അന്ത്യോഖസിന്റെ കാലത്തെ ദുരനുഭവങ്ങൾ**

- മിസ്രയീമിനെയും (ടോളമിമാർ) യരുശലേമിനെയും യുദ്ധം ചെയ്തു പരാജയപ്പെടുത്തി 1 മക്കാ. 1:17-24.
- വലിയ സംഹാരം നടത്തി 1:24
- വഞ്ചനാപരമായ സമീപനത്തിലൂടെ യരുശലേമിനെ തീയിട്ടു നശിപ്പിച്ചു. ദാവീദിന്റെ നഗരം അവരുടെ സങ്കേതമാക്കി (വാ. 29-33)
- ദേവാലയത്തിന്റെ മഹാവിശുദ്ധസ്ഥലം അശുദ്ധമാക്കി (വാ. 37-40)
- ഏക സംസ്കാരസ്ഥാപനത്തിനുവേണ്ടി യവനരുടേതൊഴികെ മറ്റെല്ലാം കല്പനമൂലം നിരോധിച്ചു (വാ. 41).
- ശബ്ബത്തുകളും പെരുന്നാളുകളും ദേവാലയത്തിലെ ന്യായപ്രമാണ പ്രകാരമുള്ള യാഗങ്ങളും നിരോധിച്ചു (വാ. 44-46) പന്നിമാംസം കൊണ്ട് യാഗം അർപ്പിച്ചു.
- പരിഛേദന നിർത്തലാക്കി, ന്യായപ്രമാണം നിരോധിച്ചു (വാ. 48).
- രാജകല്പന അനുസരിക്കാത്തവർ വധിക്കപ്പെടുമെന്ന് വിളംബരം ചെയ്തു (വാ. 50).

ഈ കാര്യങ്ങളെ സംക്ഷിപ്തമായി പാഠപുസ്തകത്തിൽ കൊടുത്തിരിക്കുന്നു.

**2. ഇവയോടുള്ള യഹൂദന്മാരുടെ പ്രതികരണം**

മൂന്നുവിധത്തിലുള്ള പ്രതികരണങ്ങൾ ഉണ്ടായി.

- ചിലർ പ്രലോഭനങ്ങൾക്കും ഭീഷണികൾക്കും

വിധേയമായി രാജകല്പന അനുസരിക്കുവാൻ തീരുമാനിച്ചു (വാ. 11–13, 52)

- മറ്റുചിലർ നിഗൂഢസങ്കേതങ്ങളിലേക്ക് ഉൾവലിഞ്ഞ് രഹസ്യമായി തങ്ങളുടെ നിഷ്ഠകൾ തുടർന്നു (വാ. 53).
- മൂന്നാമത്തെ പ്രതികരണം പ്രതിരോധത്തിന്റേതായിരുന്നു (വാ. 61–63). രാജകല്പനയ്ക്ക് വിധേയമാകുന്നതിലും ഉത്തമം പൊരുതി മരിക്കുന്നതുതന്നെയെന്ന് അവർ നിരൂപിച്ചു.

ഇതിൽ മൂന്നാമത്തെ വിഭാഗത്തിൽപ്പെട്ടവരെക്കുറിച്ചാണ് തുടർന്ന് പാഠഭാഗത്ത് വിവരിക്കുന്നത്.

1 മക്കാ. 2:2 മുതലുള്ള ഭാഗത്ത് ഈ ചരിത്രം വിശദമായി കൊടുത്തിട്ടുള്ളത് അധ്യാപകൻ വായിക്കണം.

**നമുക്ക് ചിന്തിക്കാം....**

**1. മക്കാബിയ കാലഘട്ടത്തിന്റെ പ്രത്യേകതകൾ**

a) യഹൂദരുടെ മാതൃഭാഷയും തിരുവെഴുത്തുകളുടെ ഭാഷയുമായ എബ്രായ ഭാഷ, യവനയ ഭാഷ പ്രവേശത്താൽ അപ്രധാനമായ ഒരു സാഹചര്യം അതിനെ അതിജീവിക്കുവാൻ തിരുവെഴുത്തുകൾ യവനഭാഷയിലേക്ക് വിവർത്തനം ചെയ്തത് ഉപയോഗത്തിലുണ്ടായിരുന്ന കാലഘട്ടമാണ് മക്കാബിയരുടേത്.

b) യവനാധിപത്യം ഏകസംസ്കാരവാദത്തിന്റെ നീണ്ട നിലപാടിലേക്ക് നീങ്ങിയ കാലമാണത്. അന്ത്യോഖസ് എപ്പിപ്പാനസ് നാലാമൻ അതിനായി തന്റെ അധികാരവും സൈനികബലവും ഉപയോഗിച്ചു.

c) പ്രലോഭനങ്ങളിലൂടെ എബ്രായ സംസ്കാരത്തെ ഇല്ലാതാക്കാനുള്ള യത്നവും ഇക്കാലത്തുതന്നെ ഉണ്ടായി. ചിലരെങ്കിലും അതിനു വഴിപ്പെടുകയും ചെയ്തു.

d) ദേവാലയം അശുദ്ധമാക്കുകയും ശബ്ബത്തും മറ്റ് അനുഷ്ഠാനങ്ങളും നിരോധിക്കുകയും ചെയ്തിരുന്ന ഒരു കാലഘട്ടം. ഇവയൊക്കെയാണ് മക്കാബ്യകാലഘട്ടത്തിന്റെ പ്രത്യേകതകൾ.

**2. യഹൂദവിശ്വാസം സംരക്ഷിക്കുന്നതിൽ മക്കാബ്യരുടെ പങ്ക്**

യഹൂദാവിശ്വാസം തകർക്കാനുള്ള യവനഭരണാധിപന്റെ നീക്കങ്ങളെ തുറന്നെതിർത്തും ന്യായപ്രമാണങ്ങൾ അനുസരിക്കുക, അതുപ്രകാരം ജീവിതം ക്രമീകരിക്കുക. അങ്ങനെ പരിച്ഛേദന, യാഗങ്ങൾ എന്നിവ അവർ അനുഷ്ഠിച്ചുവന്നു. യഹൂദ്യദേശം യവനരിൽനിന്ന് സ്വതന്ത്രമാക്കുവാനുള്ള ശ്രമം തുടങ്ങി. അന്ത്യോഖസ്സിനോട് അവർ നേരിട്ട് യുദ്ധം ചെയ്തു. അശുദ്ധമാക്കപ്പെട്ട യരുശലേം ദേവാലയം തിരിച്ചുപിടിച്ച് പുനഃപ്രതിഷ്ഠ നടത്തി (ക്രി. മു. 165–164).

**3. പ്രതിഷ്ഠാപെരുന്നാളെന്ത്?**

അന്ത്യോഖസ് എപ്പിപ്പാനസ് നാലാമൻ അശുദ്ധമാക്കിയ യരുശലേം ദേവാലയം മക്കാബ്യരുടെ നേതൃത്വത്തിൽ തിരിച്ചുപിടിച്ച് അത് വിശുദ്ധീകരിച്ച് പുനഃപ്രതിഷ്ഠ നടത്തി. ഈ പെരുന്നാളാണ് പിൽക്കാലത്ത് പ്രതിഷ്ഠാപെരുന്നാൾ എന്ന പേരിൽ ആചരിച്ചുവന്നത്.

**4. മക്കാബ്യ പുസ്തകത്തിന്റെ ഉള്ളടക്കം, പ്രാധാന്യം**

യവനാധിപത്യത്തെ ശക്തമായി എതിർത്ത് യഹൂദന്മാരുടെ യഹോവയിലുള്ള വിശ്വാസവും ന്യായപ്രമാണാചരണവും നിലനിർത്തിയ മത്തിയാസിന്റെയും മക്കളുടെയും (മക്കാബ്യരുടെ) ജീവിതവും പോരാട്ടവുമാണ് ഈ പുസ്തകത്തിന്റെ ഉള്ളടക്കം.

ഏകദൈവമായ യഹോവയിലുള്ള വിശ്വാസം ഉറപ്പിച്ചു.

എതിർപ്പുകളെയും പ്രലോഭനങ്ങളെയും നേരിട്ട് വിശ്വാസജീവിതം സാധ്യമല്ലെന്നുവന്നാൽ മരണമാണ് ഭേദം എന്ന് പഠിപ്പിക്കുന്നു.

യഹൂദ സമൂഹത്തിലെ വിവിധ വിഭാഗങ്ങൾ (പരീശർ, സദൂക്യർ മുതലായവർ) ഉടലെടുത്തത് ഈ കാലഘട്ടത്തിലാണ് എന്നതും ശ്രദ്ധേയം.

**പ്രവർത്തനങ്ങൾ**

സഭാവർഷത്തിന്റെ ആരംഭം കുറിക്കുന്ന ഹൂദൊശ് ഈത്തോ സഭയുടെ ശുദ്ധീകരണത്തിന്റെ ദിവസമാണ്.

തുടർന്നുവരുന്ന ഞായറാഴ്ച കൂദൊശ് ഈത്തോ സഭയുടെ പ്രതിഷ്ഠാ പെരുന്നാൾ.

ശുദ്ധീകരണം, പ്രതിഷ്ഠ എന്നിവ അടിസ്ഥാനമാക്കി ചർച്ച നയിക്കാവുന്നതാണ്.

2. 2 മക്കാ. 6:17–7:42 വരെയുള്ള ഭാഗത്ത് ഈ സംഭവം വളരെ നാടകീയമായിത്തന്നെ വർണിച്ചിട്ടുണ്ട്. അത് കുട്ടികളോട് വായിക്കുവാനാവശ്യപ്പെടാം. പിന്നെ നാടകരൂപത്തിലാക്കി അവതരിപ്പിക്കാം.

3. അദ്ധ്യാപകന്റെ അന്വേഷണത്തിന്: 3, 4 പുസ്തകങ്ങൾ പെഷീത്തായിലില്ല. എന്നാൽ 'അപ്പൊക്രിഫാ ഗ്രന്ഥങ്ങൾ' സി.എസ്.എസ്. തിരുവല്ല വിവർത്തനം നടത്തിയിട്ടുള്ളത് നോക്കുക. ഇംഗ്ലീഷിലുള്ളവ കേരളത്തിലെ വിവിധ സഭകളുടെ സെമിനാരി ലൈബ്രറികളിൽ ലഭിക്കും. അതിനു ശ്രമിക്കാം.

# ഓർത്തഡോക്സ് സഭയ്ക്ക് നന്മനിറഞ്ഞ ഒരു പുത്തൻ തലമുറയെ വളർത്തിയെടുക്കാൻ ഒ.വി.ബി.എസ്. പഠനങ്ങൾ സഹായിക്കുന്നു



**പി. എം. മാത്യു, കറ്റാനം**

**മ**ക്കൾ ദൈവത്തിൽനിന്നും മാതാപിതാക്കളിൽനിന്നും അകന്നുകൊണ്ടിരിക്കുന്ന ഒരു ജീവിതപശ്ചാത്തലത്തിലാണ് ഓർത്തഡോക്സ് സഭയിലെ എല്ലാ പള്ളികളിലും ഈ വർഷത്തെ ഒ. വി.ബി.എസ്. പഠനങ്ങൾക്ക് സഭ വേദിയൊരുക്കിയത്. സ്വാർത്ഥതയുടെയും സ്നേഹമില്ലായ്മയുടെയും പാതപറ്റി പോകുന്ന ഇന്നത്തെ സമൂഹത്തിൽ നന്മനിറഞ്ഞ ഒരു പുത്തൻ തലമുറയെ വളർത്തിയെടുക്കാൻ ഒ.വി.ബി.എസ്. പഠനങ്ങൾ സഹായിക്കുകയും അതോടൊപ്പം സ്നേഹത്തിന്റെയും സഹനത്തിന്റെയും പ്രകാശമുള്ള വാതായനങ്ങൾ സഭ അവർക്കു തുറന്നുകൊടുക്കുകയും ചെയ്യുന്നു. 2019–ൽ മലങ്കര ഓർത്തഡോക്സ് സഭ തെരഞ്ഞെടുത്ത ചിന്താവിഷയം ലൂക്കോസിന്റെ സുവിശേഷത്തിലെ 'നല്ലത് തെരഞ്ഞെടുക്കുക' എന്ന വചനങ്ങളാണ്. പ്രസ്തുത ചിന്താവിഷയം വളരെ വിജ്ഞാനപ്രദവും ശ്രേഷ്ഠവുമായ ഒരു കാഴ്ചപ്പാടാണ് ശ്രോതാക്കളിൽ പ്രകടമാക്കുന്നത്; കൂടാതെ നല്ല നിലത്തുവീണ വിത്തുകളെപ്പോലെ അവരുടെ ജീവിതം ഫലഭൂയിഷ്ഠമായി തീരാൻ ഈ ചിന്താവിഷയം ഉപകരിക്കുന്നു. ലോകത്തിൽ നല്ലതു തെരഞ്ഞെടുത്ത് വിനയത്തോടെ ജീവിച്ച മഹാന്മാരുടെ ജീവിതദർശനമാണ് ഇന്ന് ലോകത്തെ വെളിച്ചത്തിന്റെ പാതയിലൂടെ നയിക്കുന്നത്. നമ്മുടെ കുട്ടികളും അവരെപ്പോലെ ദൈവദർശനമുള്ളവരും ലോകത്തിനു വെളിച്ചം പകരുന്നവരും മഹത്തരമായ ഒരു ക്രിസ്തീയ ജീവിതത്തിന്റെ നല്ല സാക്ഷികളുമായി തീരണം. ക്രിസ്തീയ സഭകൾ സമൂഹത്തിൽ ഇന്ന് പലവിധമായ വിഷയങ്ങളുടെ വിമർശനത്തിനു വിധേയമായിക്കൊണ്ടിരിക്കുകയാണ് ഒ.വി.ബി.എസ്. പഠനങ്ങൾ മൂലം ഇതിനൊക്കെ ഒരു മാറ്റംവരുത്താൻ സാധിക്കുമെന്നുള്ള ശുഭാപ്തി വിശ്വാസമാണ് സഭാനേതൃത്വത്തിനുള്ളത്.

2019 ഏപ്രിൽ മാസത്തിന്റെ ആദ്യ ആഴ്ചയിൽതന്നെ ഓർത്തഡോക്സ് സഭയുടെ പള്ളികളിൽ ഒ.വി.ബി.എസ്. പഠനം ആരംഭിച്ചു. വർണ്ണാഭമായ വിലപ്പെട്ട ആ സുന്ദരദിനങ്ങൾ ദൈവവചനം പഠിപ്പിച്ചും പാടിയും ചൊല്ലിക്കൊടുത്തും നിഴൽപോലെ കടന്നുപോയി. കുട്ടികളുടെ മനസ്സിന്റെ താഴ്വരയിൽ അവിസ്മരണീയമായ ആ സുന്ദരദിനങ്ങൾ എന്നുമെന്നും പൂത്തുനില്ക്കും. ഒത്തുചേരലിന്റെയും പങ്കിടലിന്റെയും നന്മനിറഞ്ഞ സന്തോഷകരമായ ദിനങ്ങൾ. രാവിലെ 8 മണിക്ക് മുമ്പുതന്നെ മാതാപിതാക്കളോടൊപ്പം കുട്ടികൾ പള്ളിയിലെത്തും. അസംബ്ലി കഴിഞ്ഞ് കുട്ടികൾ പള്ളിക്കകത്ത് പ്രവേശിക്കും. ചമ്രം പടഞ്ഞിരുന്നുള്ള ധ്യാനവും തുടർന്നു ലഭിക്കുന്ന ധ്യാനചിന്തകളും വിദ്യാർത്ഥികൾക്കു മാത്രമല്ല, അധ്യാപകർക്കും രൂപാന്തരം നൽകുന്നതാണ്. പാട്ടുപുസ്തകത്തിൽനിന്നു അധ്യാപകർ പാട്ടു പാടി കുട്ടികളെ രസിപ്പിക്കും. കുസൃതിനിറഞ്ഞ പാട്ടുകളാണ് കുട്ടികൾക്കിഷ്ടം. കുട്ടികളെ വളരെ അധികം ആകർഷിപ്പിക്കുകയും രസിപ്പിക്കുകയും താളാത്മകവും നൃത്തഭംഗിയും ഉദ്ദീപിപ്പിക്കുന്ന പാട്ടാണ് ആക്ഷൻ സോംഗ് – 18 "തന്തിനാന തന നന തന്തിനാന" കൊച്ചുകുഞ്ഞുങ്ങൾപോലും ഈ പാട്ട് കൈപൊക്കി നൃത്തചുവടോടെ പാടുന്നത് കണ്ടാൽ വളരെ കുളിർമ്മ പകരുന്ന ഒരു രംഗമാണ് കാണികൾക്ക് അനുഭവപ്പെടുന്നത്.

കുട്ടികളുടെ പാട്ടും നൃത്തവും കഴിഞ്ഞു അവർ അവരുടെ ക്ലാസ്സുകളിലേക്കു പോകും. നല്ലത് തെരഞ്ഞെടുക്കുക എന്ന ചിന്താവിഷയത്തെ ആസ്പദമാക്കി അധ്യാപകർ ക്ലാസ്സുകൾ എടുക്കും. മാതാപിതാക്കളെയും മുതിർന്നവ

---

*കറ്റാനം സെന്റ് സ്റ്റീഫൻസ് സൺഡേസ്കൂൾ അധ്യാപകനായിരുന്ന ശ്രീ. പി. എം. മാത്യു ഇപ്പോൾ ഒ.വി.ബി.എസിന് ക്രിയാത്മക സേവനം നൽകുന്നു.*

രെയും ഗുരുക്കന്മാരെയും അനുസരിക്കുക കൂടാതെ മറ്റുള്ളവരുടെ വേദനകൾ നമ്മുടെ വേദനയായി കരുതി അവരെ സ്നേഹിക്കുകയും സഹായിക്കുകയും ചെയ്യുക, മാതൃകയായി നല്ല ശമര്യാക്കാരന്റെ മൂല്യാധിഷ്ഠിതമായ കഥ പറഞ്ഞ് കുട്ടികളെ കേൾപ്പിക്കുക എന്നിവയെല്ലാം പഠനത്തിന്റെ ഭാഗമാണ്. കരുണയുടെ ഉറവ വറ്റിയ ഇന്നത്തെ തലമുറയുടെ ഭാവി രൂപവത്കരണത്തിനും സൺഡേസ്കൂൾ, ഒ.വി.ബി.എസ്. തുടങ്ങിയ ആത്മീയപഠനങ്ങൾ സഹായിക്കുന്നു. കുട്ടികളുടെ ഭാവിജീവിതം ശോഭയുള്ളതും പ്രതിബന്ധങ്ങളെ നേരിടാനുള്ള കരുത്തും ഊർജ്ജവും നൽകുന്നതിനും നല്ലതു തെരഞ്ഞെടുക്കാനുള്ള സന്മനസ്സ് കിട്ടുന്നു. ഇത്തരത്തിലുള്ള ദൈവീക ചിന്തകളും പ്രവൃത്തികളും കുട്ടികളുടെ ജീവിതത്തിലേക്ക് കടന്നുവരുമ്പോൾ അവർ മാതാപിതാക്കളെ സ്നേഹിക്കുകയും വാർദ്ധക്യത്തിൽ അവരെ തെരുവീഥികളിലും അനാഥാലയങ്ങളിലും കൊണ്ടുവിടാതെ കരുതുകയും ചെയ്യും.

നമ്മുടെ കഴിവോ മിഴിവോ അല്ല പ്രധാനം. മക്കളെ പ്രാർത്ഥനാപൂർവ്വം ദൈവസന്നിധിയിൽ സമർപ്പിക്കുമ്പോൾ അവൻ അവരെ എടുത്ത് ഉപയോഗിച്ചുകൊള്ളും. സൂര്യനും ചന്ദ്രനും, ഭൂമിക്ക് പ്രകാശവും ഊർജ്ജവും കൊടുക്കുന്നതുപോലെ സഭയിലെ പുത്തൻ തലമുറ വളർന്ന് വലുതാകുമ്പോൾ സഭയ്ക്കും സമൂഹത്തിനും പ്രകാശമുള്ള പ്രതിഭകളായി വളർന്നു പ്രശോഭിക്കാൻ അവർക്കു നല്ല അവസരങ്ങൾ ഉണ്ടാകട്ടെയെന്നും പൂർവ്വപിതാക്കന്മാരുടെ ദർശനങ്ങളും സന്ദേശങ്ങളും അവർക്ക് വഴികാട്ടിയാകട്ടെയെന്നും ആശംസിക്കുന്നു.

•

കവിത

# പാമ്പാടി തിരുമേനി

**വർഗീസ് കിഴക്കേമുറി, മീനടം**

പുഞ്ചിരിതൂകും കുഞ്ഞുങ്ങൾ
വഞ്ചനയില്ലാ മനസ്സുമായ്
പലതും പറഞ്ഞുപതറുമ്പോൾ
പതുക്കെപ്പതുക്കെ തിരിയുമ്പോൾ
കൈകൾ കാട്ടി വിളിയായി
കൈകൾ തലയിൽ വയ്ക്കുവാൻ
കൈകൾ നീട്ടി വിളിയായി
കയ്യിൽ മധുരം വയ്ക്കുവാൻ
തലയിൽ വിരലുകൾ വയ്ക്കുമ്പോൾ
തളിരുകൾ തളിർക്കും തളരാതെ
മധുരപ്പാത്രം തുറക്കുമ്പോൾ
മധുരിക്കുന്ന ചിരിതൂകും
മധുരം രുചിക്കും ചുണ്ടുകൾ
മധുരഗാനം പാടുന്നു
പലതും തിരയും തിരുമേനി

പലതും ഗ്രഹിക്കും തിരുമേനി
ഫലിതം പറവാൻ മറക്കില്ല
ഫലങ്ങൾ മനസ്സിൽ വിളയിക്കാൻ
മധുരം രുചിക്കും നാവുകൾ
മധുരിപ്പിക്കും താപസ്സനെ
താബോർമലയിൽ വാഴുന്ന
സ്നേഹദീപം തിരുമേനി
ബാലമനസ്സിൽ കത്തിച്ചു
സ്നേഹം പ്രാർത്ഥന മൂല്യങ്ങൾ
വീടുകൾ തേടി നടകൊണ്ട്
വാടാമലരുകൾ ചിരിതൂകി
കാലം കടന്നു പോകുമ്പോൾ
ബാലമനസ്സിൽ തിരിനീട്ടും
ഗ്രിഗോറിയോസ് തിരുമേനി
പാകിയവിത്തിൻ മുകുളങ്ങൾ

# റ്റി. കെ. പീറ്റർ മാസ്റ്റർ സമാനതകളില്ലാത്ത വ്യക്തിത്വം: പരിശുദ്ധ കാതോലിക്കാബാവ

*(കുന്നംകുളം ഭദ്രാസന ഡയറക്ടറായിരുന്ന ശ്രീ. റ്റി. കെ. പീറ്റർ സാറിന്റെ ശവസംസ്കാരശുശ്രൂഷയിൽ പ. കാതോലിക്കാബാവാ നടത്തിയ പ്രസംഗം)*

സൺഡേസ്കൂൾ കേന്ദ്രതലത്തിലുള്ള ഭരണാധികാരികളെ, ഇവിടെ സന്നിഹിതരായിരിക്കുന്ന സഹോദരീ സഹോദരങ്ങളെ, ദുഃഖാർത്തരായ കുടുംബാംഗങ്ങളെ,



പീറ്റർ മാസ്റ്റർ നമ്മിൽനിന്ന് വിട്ടുപോയി എന്ന വാർത്ത ഞെട്ടലോടെയാണ് കേൾക്കുവാൻ ഇടയായത്. സാറിന് ചില അസുഖങ്ങൾ ഉണ്ടെന്ന് പറഞ്ഞിരുന്നുവെങ്കിലും അതിന്റെ ഗൗരവം ഇത്ര വലുതാണ് എന്ന് മനസ്സിലായത് രണ്ട് ദിവസങ്ങൾക്കുമുമ്പാണ്. മലങ്കര സഭയ്ക്കും കുന്നംകുളം ഭദ്രാസനത്തിനും സൺഡേസ്കൂൾ പ്രസ്ഥാനത്തിനും ഉണ്ടായിട്ടുള്ള നഷ്ടം എന്നു പറയുന്നത് നികത്താനാകാത്തതാണ്. അത് ഒരു പുകഴ്ചയായി പറയുന്നതല്ല. രണ്ടുമൂന്നു വർഷങ്ങളായി സാർ എന്നോട് തുടർച്ചയായി പറയാറുണ്ട് സൺഡേസ്കൂളിന്റെ ചുമതല മറ്റാരെയെങ്കിലും തിരുമേനി ഒന്ന് ഏല്പിക്കണം. അത് പറയുമ്പോൾ ഞാൻ മാത്രമല്ല, കേൾക്കുന്നവർ എല്ലാവരും പറയുന്ന ഒരു വാചകമുണ്ട് "പീറ്റർ മാസ്റ്റർ തന്നെയായിരിക്കണം, മറ്റാരും വേണ്ട."

സമാനതകളില്ലാത്ത വ്യക്തിത്വത്തിന്റെ ഉടമയാണദ്ദേഹം. അത് അദ്ദേഹമായി ഇടപെടുകയും സംസാരിക്കുകയും ഒക്കെ ചെയ്യുമ്പോൾ അറിയാം. അധികമൊന്നും സംസാരിക്കുകയില്ല. പക്ഷേ കാര്യങ്ങളുടെ കൃത്യത, ഉത്തരവാദിത്തബോധം, അതുപോലെതന്നെ വിശ്വസ്തതയോടെയുള്ള കാര്യനിർവ്വഹണം, ആത്മാർത്ഥതയുള്ള പ്രവർത്തനം ഒരു സ്ഥാനത്തിനും മോഹമില്ലാത്ത മനുഷ്യൻ. ഭദ്രാസനത്തിൽ തന്നെ കൗൺസിലിന്റെയോ മറ്റു പ്രസ്ഥാനത്തിന്റെയോ ഒക്കെ തെരഞ്ഞെടുപ്പ് വരുമ്പോൾ അതെല്ലാം ഏല്പിക്കുന്നത് മാഷിനെയാണ്. മാഷിനെ ഏല്പിച്ചാൽ ആർക്കും ഒന്നും മറുപടി പറയാനില്ല. ആരും ഒന്നും എതിർത്ത് പ്രതികരിക്കുകയും ഇല്ല. അത്ര ഒരു സാത്വിക വ്യക്തിത്വത്തിന്റെ ഭാവമാണ് അദ്ദേഹം. സൺഡേസ്കൂൾ എന്ന് പറയുന്നത് അദ്ദേഹം ജീവനു തുല്യം സ്നേഹിക്കുന്നതാണ്.

രണ്ടുവർഷം മുമ്പാണ് സൺഡേസ്കൂൾ വിദ്യാർത്ഥികൾക്ക് ഒരു convocation നടത്തണമെന്ന് ഒരു അഭിപ്രായം പറഞ്ഞത്. ഞാൻ ചെന്നു നോക്കുമ്പോൾ ആ വർഷം പന്ത്രണ്ടാം ക്ലാസ് പഠിച്ച് പാസ്സായ കുട്ടികൾക്ക് യൂണിവേഴ്സിറ്റികളിൽനിന്ന് ഡിഗ്രി അവാർഡ് ചെയ്യുന്നതുപോലെയുള്ള വേഷവസ്ത്രവിധാനങ്ങൾ എല്ലാം കൊടുത്ത് അത് വളരെ മനോഹരമായി നടത്തുകയാണ്. എനിക്കു തോന്നുന്നത് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിൽ സൺഡേസ്കൂളിൽ ഒരു convocation - just like a university convocation - യൂണിവേഴ്സിറ്റി കോൺവൊക്കേഷൻപോലെ നടത്തുന്നത് ഇത് ഇവിടെയായിരിക്കും ആദ്യമായി. ഇത് കേന്ദ്രത്തിൽ അറിയിച്ചപ്പോൾ മറ്റുള്ള പല സൺഡേസ്കൂൾ ഭാരവാഹികൾക്കും ഇത് വളരെയേറെ ആകർഷണമായി തോന്നി. അദ്ദേഹം എന്തു കാര്യങ്ങൾ ചെയ്യുകയായാലും വളരെ കൃത്യതയോടെ ഭംഗിയായി നിർവഹിക്കും.

ദേവലോകത്ത് സൺഡേസ്കൂളിന്റെ ഏതു മീറ്റിംഗ് ഉണ്ടായാലും അദ്ദേഹം അവിടെ വരും. വന്നുകഴിഞ്ഞ് എന്നെ കണ്ടാൽ ഒന്നു ചിരിക്കും. ഞാൻ മാഷോട് ചോദിക്കും എന്തെങ്കിലും പോരായ്മകളോ അസൗകര്യങ്ങളോ ഉണ്ടെങ്കിൽ ഒന്നുപറഞ്ഞാൽ മതി. ഒരു കുഴപ്പവും ഇല്ല. ഇതിൽ എല്ലാം ഞാൻ സന്തുഷ്ടനാണ്. അപ്പോൾ അദ്ദേഹം രണ്ടു ബെഞ്ചുകൾ പിടിച്ചിട്ട് അവിടെ കിടന്നു ഉറങ്ങുന്നുണ്ടായിരിക്കും. അതേ വേണ്ടൂ. അല്ലാതെ കാതോലിക്കായുടെ നാട്ടിൽനിന്നു വരുന്നു അതുകൊണ്ട് നല്ല ഒരിടത്ത് കിടക്ക വേണം ആഹാരം വേണം

അങ്ങനെയൊന്നും ഒരിക്കൽപ്പോലും അദ്ദേഹം പറഞ്ഞിട്ടില്ല. സൺഡേസ്കൂൾ പ്രസ്ഥാനം വളർത്തി വലുതാക്കുന്നത് അദ്ദേഹത്തിന്റെ ജീവിതത്തിലെ ഒരു വ്രതംപോലെയാണ് അദ്ദേഹം എടുത്തിട്ടുള്ളത്. വളരെ കഷ്ടപ്പെട്ടാണ് അതൊക്കെ ചെയ്യുന്നത്.

അതുപോലെതന്നെ Centralised Valuation എന്ന ഒരു പരിപാടി കേന്ദ്രത്തിൽ നടക്കും. ആ വാല്യുവേഷന് മാഷ് ഉണ്ടാക്കും. അവിടെ കുത്തിയിരുന്ന് എല്ലാ കാര്യങ്ങളും കൃത്യമായി അദ്ദേഹം നിർവഹിക്കും. അദ്ദേഹം കേന്ദ്രതലത്തിലെ ഭാരവാഹികൾക്കും സുസമ്മതനാണ്. കുന്നുംകുളത്തെ സൺഡേസ്കൂൾ പ്രസ്ഥാനത്തിലായാലും പള്ളിപ്രതി പുരുഷയോഗത്തിലായാലും പീറ്റർ മാഷിന്റെ കാര്യത്തിൽ ഒരു ഡിസ്പ്യൂട്ടോ ഒരു വ്യത്യസ്ത ഭാവമോ ഇല്ല. അദ്ദേഹം ഇവിടെ കേരളത്തിലെ കുന്നംകുളം ഗവൺമെന്റ് ബോയ്സ് ഹൈസ്കൂളിൽ ഹയർ സെക്കണ്ടറി പ്രിൻസിപ്പൽ ആകുന്നതിനുമുമ്പ് എ.ഇ.ഒ. ആയി രണ്ടുസ്ഥലങ്ങളിൽ ജോലി ചെയ്തിട്ടുണ്ടെന്നാണെന്റെ ഓർമ്മ. ഏതായിരുന്നാലും സൺഡേസ്കൂൾ പ്രവർത്തനത്തോടും സഭയോടും സഭയുടെ ആരാധനാനുഷ്ഠാനങ്ങളോടും വിശ്വാസസത്യങ്ങളോടും ഒക്കെയുള്ള മാഷിന്റെ പ്രതിബദ്ധത എന്നു പറയുന്നത് സമാനതകളില്ലാത്ത ഒരു ശൈലിയാണ്. അതുകൊണ്ടുതന്നെ മാഷോട് ഒന്നും പറയേണ്ടതില്ല. രാവും പകലും ഇതിനുവേണ്ടി അദ്ധ്വാനിക്കുവാൻ ഒരു ബുദ്ധിമുട്ടും ഇല്ല. കഴിഞ്ഞ കൊല്ലവും എന്നോട് പറഞ്ഞു ഇനി മറ്റൊരാളെ തിരുമേനി കണ്ടെത്തണം. എനിക്ക് പ്രായമായി വരികയാണ്. അത് എല്ലാ തവണയും പറയും. അത് എത്ര തവണ പറഞ്ഞാലും അത് അതുപോലെ ഉൾക്കൊള്ളുവാൻ എനിക്കു കഴിയാറില്ല. വളരെ പ്രയാസത്തോടെയാണ് അദ്ദേഹത്തിന്റെ വേർപാടിനെക്കുറിച്ച് ഞാൻ മിനിഞ്ഞാന്ന് കേട്ടത്. എന്തായാലും ദൈവസന്നിധിയിലേക്കുള്ള മാഷുടെ യാത്രയിൽ പങ്കെടുക്കുവാൻ ഒരു അവസരം ഉണ്ടാക്കിത്തരണമെന്നുതന്നെ ഞാൻ സാറിന്റെ മകനോട് പറയുകയുണ്ടായി. ഒരുപക്ഷെ ഇന്നേക്ക് അത് മാറ്റിവെച്ചത് അതുകൊണ്ടാണ് എന്നെനിക്കു തോന്നുന്നു. അല്ലെങ്കിൽ ഇന്നലെ നടക്കേണ്ടതായിരുന്നു.

ഒരു മനുഷ്യന്റെ മൂല്യം നിർണയിക്കുന്നത് ആ വ്യക്തി ചെയ്യുന്ന നന്മകളുടെയും പ്രവർത്തനങ്ങളെയും ആകെത്തുകയാണ്. അതു ഒരുപക്ഷെ എല്ലാവരും അറിയണമെന്നില്ല. അടുത്തറിയുന്നവർക്ക് അത് വളരെവേഗം മനസ്സിലാക്കുകയും ചെയ്യും. അത്രമാത്രം വ്യക്തിത്വത്തിന്റെ മൂല്യമുള്ള ഒരു വലിയ മനുഷ്യനായിരുന്നു പീറ്റർ മാസ്റ്റർ.

അദ്ദേഹത്തിന്റെ വേർപാട് സഭയെ സംബന്ധിച്ചിടത്തോളം തികച്ചും നഷ്ടമാണ്. കുടുംബത്തെ സംബന്ധിച്ച് നഷ്ടം തന്നെയാണ്. കാരണം സാറിന്റെ സാന്നിദ്ധ്യം ഇവിടെ ഉണ്ടാകുമ്പോൾ ഒരു പിതാവ്, കാരണവർ എന്ന നിലയിലുള്ള എല്ലാ കാര്യങ്ങളിലും അദ്ദേഹത്തിന്റെ ഒരു കരസ്പർശം അല്ലെങ്കിൽ സാന്നിദ്ധ്യം – അദ്ദേഹത്തിന്റെ വാക്കുകൾ എല്ലാംതന്നെ എല്ലാവർക്കും വിലയേറിയതായിരിക്കും എന്നതിന് സംശയമില്ല.

ഭദ്രാസനത്തിൽതന്നെ ഇത്രയും പൊതുസമ്മതനായ ഒരു വ്യക്തിത്വം ഉണ്ട് എന്ന് എനിക്ക് തോന്നുന്നില്ല. മലങ്കര സഭയിലും ഞാൻ പരിചയപ്പെട്ടിട്ടുള്ള അനേകായിരങ്ങളിൽ ഒരു വ്യത്യസ്ത ജീവിതശൈലിയും സ്വഭാവശൈലിയും സാത്വിക ഭാവവും ദൈവഭയവും സഭാസ്നേഹവും മനുഷ്യസ്നേഹവും എല്ലാം അദ്ദേഹത്തിൽനിന്നും ധാരാളമായി ഒഴുകുന്നുണ്ടായിരുന്നു. അത് ആരും ഒന്നും അറിയണമെന്നില്ല. വളരെ സൈലന്റ് ആണ്. ആരോടും ഒന്നും കാര്യമായി സംസാരിക്കുകയോ അതേക്കുറിച്ച് പ്രശംസിക്കുകയോ ഒന്നും ചെയ്യുകയില്ല. തന്റെ കാര്യങ്ങൾ, തന്നെ ഏല്പിച്ച കാര്യങ്ങൾ കൃത്യമായി ചെയ്യും. കഴിഞ്ഞ ദിവസം അദ്ദേഹം പറയുകയുണ്ടായി എന്നാണ് ഞാൻ മനസ്സിലാക്കിയത് ഒ.വി.ബി.എസ്-ന്റെ കാര്യങ്ങളിൽ എവിടെയോ ഒരു ചെറിയ താളപ്പിഴ നമുക്ക് വന്നിട്ടുണ്ടോ എന്നു സംശയം. സാറാണെങ്കിൽ എല്ലാം അക്ഷരംപ്രതി അതിന്റെ ട്രെയിനിംഗ്, അതിന്റെ എല്ലാ യൂണിറ്റുകളിലും നടന്നിട്ടുണ്ടോ എന്ന് അന്വേഷണം നടത്തും. എപ്പോഴും സാറ് ഒറ്റയ്ക്കു നിന്ന് അത് നടപ്പിലാക്കുകയാണ് ചെയ്തത്. അദ്ദേഹത്തിനുവേണ്ടി അദ്ധ്വാനിക്കാൻ ധാരാളം സൺഡേസ്കൂൾ മാസ്റ്റർമാരും പ്രവർത്തകരും പിന്നിൽ ഉണ്ടായിരുന്നു അവിടെയൊന്നും യാതൊരു മനസ്സുകൊണ്ടുപോലും ഒരു disputed attitude ആർക്കുമില്ല. അതാണ് എനിക്ക് മാഷെക്കുറിച്ച് മനസ്സിൽ തോന്നിയിട്ടുള്ളത്.

ഒരു ഹയർസെക്കണ്ടറി പ്രിൻസിപ്പൽ എന്ന ഉന്നതമായ സ്ഥാനം വഹിച്ചശേഷം വിശ്രമജീവിതം നയിക്കേണ്ട ഒരു വ്യക്തിത്വം അതെല്ലാം മാറ്റിവച്ച് ദേവലോകത്തേക്ക് അതുപോലെ മറ്റു പ്രസ്ഥാനങ്ങൾക്കുവേണ്ടിയൊക്കെ യാത്ര ചെയ്തു. ഒന്നുകിൽ ബസ് അല്ലെങ്കിൽ ട്രെയിൻ. അങ്ങനെ എനിക്കുതന്നെ അദ്ദേഹത്തിന്റെ വരവ് കാണുമ്പോൾ അതിശയം തോന്നിയിട്ടുണ്ട്.

കാരണം ഇത്രയും കഷ്ടപ്പെട്ട് കുന്നുംകുളത്തു നിന്ന് കോട്ടയത്തേക്ക് യാത്ര ചെയ്യുക എന്ന് പറഞ്ഞാൽ ഫോർ വീലർ ആണെങ്കിൽപ്പോലും എത്ര ദുഷ്കരമാണെന്ന് യാത്ര ചെയ്യുന്നവർക്ക് നല്ലതുപോലെ അറിയാം. പക്ഷെ സാറിനെ സംബന്ധിച്ച് ഇതൊന്നും വിഷയമായിരുന്നില്ല. അതുകൊണ്ടുതന്നെയാണ് അഭിവന്ദ്യ ഗബ്രിയേൽ തിരുമേനി തിരുവനന്തപുരത്തുനിന്നും എത്തിയത്. ഇവിടെ ഇടുക്കിയിൽനിന്ന് വന്നിട്ടുള്ളവരുണ്ട്, കുണ്ടറയിൽനിന്ന് വന്നിട്ടുള്ളവരുണ്ട്, കൊല്ലത്തുനിന്നും വന്നിട്ടുള്ളവരുണ്ട്, അങ്ങനെ മാഷിനെ അറിയുന്നവർ, മാഷിനെ പരിചയപ്പെട്ടവർ "അയ്യോ അദ്ദേഹം വേർപെട്ടുപോയല്ലോ, അദ്ദേഹത്തിന്റെ അടുത്തുചെന്ന് പ്രാർത്ഥിച്ച് ആ ദുഃഖത്തിൽ - ദുഃഖത്തെക്കാൾ കൂടുതൽ സമാധാനത്തോടും പ്രത്യാശയോടും അദ്ദേഹത്തെ യാത്രയാക്കണം" എന്ന ചിന്തയോടെ എത്തിയിരിക്കുന്നു.

വേദശാസ്ത്രപരമായും അതുപോലെതന്നെ ഭാഷാതരത്തിൽ പറഞ്ഞാലും അദ്ദേഹം മരിച്ചിട്ടില്ല. നമ്മുടെ വിശ്വാസമനുസരിച്ച് എന്നും ജീവിക്കുന്നു. ഒരു ഉന്നതനായ മനുഷ്യവ്യക്തിത്വം. ഞാൻ വാക്കുകളിവിടെ അവസാനിപ്പിക്കുകയാണ്. തീർച്ചയായും ദൈവം അദ്ദേഹത്തിന് ഏറ്റവും നല്ല പ്രതിഫലം കൊടുക്കാതിരിക്കുകയില്ല. മനുഷ്യജീവിതം മുഴുവനുംതന്നെ ദൈവ അനുരൂപിയായി ജീവിക്കുകയും അതിൽനിന്നും അത് മുഖാന്തരമായിട്ട് ദൈവ സന്നിധിയിൽനിന്ന് അദ്ദേഹത്തെ നല്ല ദാസൻ എന്ന് വിളിച്ചുചേർക്കുകയും നല്ല ഒരു പ്രതിഫലം നല്കുകയും ചെയ്യും. അതൊക്കെ പീറ്റർ മാസ്റ്ററെ അടുത്തറിയുന്നവർക്കും കുടുംബമായി ബന്ധപ്പെട്ടു കഴിയുന്നവർക്കുമൊക്കെ നല്ലതുപോലെ അറിയാവുന്നതാണ്. ഞാൻ എന്റെ വാക്കുകൾ അവസാനിപ്പിക്കുന്നു. ●

*നിങ്ങളോടോപ്പമുള്ളവർക്ക് ആജ്ഞ നൽകേണ്ടത് നിങ്ങളുടെ ചുമതലയാണെങ്കിൽ, കൃത്യമായി ആ ചുമതല നിർവഹിക്കുക. അവർ നിങ്ങളെ എതിർക്കുകയാണെങ്കിൽക്കൂടി നിങ്ങൾക്കു പറയാനുള്ളത് അവരോടു പറയുക. അവർ നിങ്ങളെ അനുസരിക്കുകയാണെങ്കിൽ അവരുടെ സത്പ്രവൃത്തിയായിരിക്കും നിങ്ങൾക്കു കിട്ടുന്ന പ്രതിഫലം; അവർ നിങ്ങളെ ധിക്കരിക്കുകയാണെങ്കിൽ തീർച്ചയായും നിങ്ങളവരോട് ക്ഷമിക്കണം; അങ്ങനെ ചെയ്യുന്നതിലൂടെ കർത്താവ് നിങ്ങൾക്ക് പ്രതിഫലം നൽകുന്നു. എന്തെന്നാൽ, അവിടുന്ന് ഇങ്ങനെ പറഞ്ഞിട്ടുണ്ടല്ലോ: 'നിങ്ങൾ ക്ഷമിക്കുക. എന്നാൽ നിങ്ങളുടെ തെറ്റുകളും ക്ഷമിക്കപ്പെടും' (മത്താ. 6:14).*

*സിറിയൻ സൈന്യത്തിന്റെ മേധാവിയായ നാമാൻ ധാരാളം ഉപഹാരങ്ങളുമായി എലീശായെ കാണാനെത്തി. എന്നാൽ എലീശാ പ്രവാചകനെന്താണു ചെയ്തത്. നാമാനെ കാണാനായി അദ്ദേഹം ഇറങ്ങിച്ചെന്നോ? അവന്റെ അടുത്തേക്ക് ഓടിയെത്തിയോ? ഇല്ല. തന്റെ സമീപത്തേക്കു വരാൻപോലും നാമാനെ അദ്ദേഹം അനുവദിച്ചില്ല. ഒരു കുട്ടിയെ പറഞ്ഞയച്ച് എന്തിനാണ് നാമാൻ വന്നതെന്ന് അന്വേഷിക്കുക മാത്രമാണ് ചെയ്തത്. അയാൾ കൊണ്ടുവന്ന സമ്മാനങ്ങൾക്കു വേണ്ടിയാണ് താൻ അയാൾക്ക് രോഗശാന്തി നൽകിയതെന്ന് ആരും ചിന്തിക്കരുതെന്ന് എലീശാ ആഗ്രഹിച്ചിരുന്നു (2 രാജാ. 5:8-16). നാം ധനികരെ പുകഴ്ത്തുകയോ, ആവശ്യങ്ങൾ സാധിക്കുന്നതിനായി ഭൗതികസമ്പത്തിന്റെ ഉടമകളെ ആശ്രയിക്കുകയോ ചെയ്യരുതെന്നാണ് ഈ കഥ നമ്മെ പഠിപ്പിക്കുന്നത്.*

*ഒരു ഗുരുവിന്റെ മനോഭാവം എന്തായിരിക്കണമെന്നും തന്റെ ശിഷ്യന്മാരിൽ എന്തുതരത്തിലുള്ള മാറ്റമാണ് അയാൾ ഉളവാക്കേണ്ടതെന്നും ദൈവം എസക്കിയേലിന് കാട്ടിക്കൊടുത്തിട്ടുണ്ട്. 'മനുഷ്യപുത്രാ, നീ ഒരു ഇഷ്ടികയെടുത്ത് മുമ്പിൽവച്ച് അതിന്മേൽ ജറുസലേം നഗരത്തിന്റെ ചിത്രം വരയ്ക്കുക' (എസെ. 4:1). തന്റെ ശിഷ്യനെ കളിമണ്ണിൽനിന്നും ദേവാലയത്തിലേക്ക് ഉയർത്താൻ ഒരു ഗുരുവിന് സാധിക്കണമെന്നാണ് ഇതിന്റെ അർത്ഥം. 'അത് നിന്റെ മുമ്പിൽ വയ്ക്കുക' എന്ന വചനത്തിനും പ്രത്യേക അർത്ഥമുണ്ട്. എന്തെന്നാൽ, ഒരു ശിഷ്യൻ എല്ലായ്പ്പോഴും തന്റെ ഗുരുവിന്റെ മുമ്പിൽ ആയിരിക്കുകയാണെങ്കിൽ അവന് അതിവേഗം പുരോഗതി കൈവരിക്കാൻ സാധിക്കും.*

*-ഫിലോകാലിയ*

മുഖചിത്രലേഖനം

# പെന്തിക്കോസ്തി പെരുന്നാൾ

**പ്രൊഫ. ഡോ. ചെറിയാൻ തോമസ്**
*(OSSAE Publication Officer)*

**ആ**ദിമസഭയുടെ വളർച്ചയുടെ ചരിത്രത്തിലെ ഒരു നാഴികക്കല്ലാണ് അപ്പൊസ്തോല പ്രവൃത്തികൾ രണ്ടാം അദ്ധ്യായത്തിൽ വിവരിക്കുന്ന സംഭവം. സഭയ്ക്ക് മുഴുവനായി പരിശുദ്ധാത്മാവിന്റെ ദാനം ലഭിച്ച സംഭവമാണ് അന്ന് നടന്നത്. അന്ന് പത്രോസ് ശ്ലീഹാ ചെയ്ത പ്രസംഗം കേട്ട് മൂവായിരത്തോളം പേർ സ്നാനം ഏറ്റു ക്രിസ്തീയ സഭയോടു ചേർന്നു.

ഈ സംഭവം നടന്നത് യഹൂദപെന്തിക്കൊസ്തി പെരുന്നാൾ ദിവസമാണ്. യഹൂദപാരമ്പര്യത്തിൽ അനേക പെരുന്നാളുകൾ ഉണ്ടായിരുന്നു എങ്കിലും മൂന്നു പെരുന്നാളുകൾ അവർക്ക് വളരെ പ്രധാനമായിരുന്നു – പെസഹാ പെരുന്നാൾ, കൂടാരപ്പെരുന്നാൾ, പെന്തിക്കൊസ്തിപ്പെരുന്നാൾ. പെന്തിക്കൊസ്തി എന്ന വാക്കിന് അമ്പതാമത്തെയെന്നാണ് അർത്ഥം. പെസഹാപ്പെരുന്നാളിനുശേഷം അമ്പതാംദിവസമാണ് അവർ ഈ പെരുന്നാൾ ആചരിച്ചിരുന്നത് എന്നതുകൊണ്ടാണ് പെന്തിക്കൊസ്തി എന്നു പേരുവന്നത്. ആദ്യം അത് ആദ്യഫലപ്പെരുന്നാൾ എന്ന നിലയിലാണ് ആചരിച്ചിരുന്നത് എങ്കിലും പിന്നീട് സീനായിമലയിൽവച്ച് ന്യായപ്രമാണം ലഭിച്ചതിനെ അനുസ്മരിക്കുവാനാണ് ആ പെരുന്നാൾ ആചരിച്ചുവന്നത്. വാരപ്പെരുന്നാൾ എന്നും ഇതിന് പേരുണ്ടായിരുന്നു (പുറ. 34:22; ആവ. 16:10, 16; ലേവ്യ. 23:9–18).

കർത്താവ് സ്വർഗ്ഗാരോഹണം ചെയ്യുന്നതിനുമുമ്പായി "സകലജാതികളോടും ക്രിസ്തുവിന്റെ കഷ്ടാനുഭവത്തെക്കുറിച്ചും ഉയിർപ്പിനെക്കുറിച്ചും സകല ജാതികളോടും സുവിശേഷിക്കണം" എന്ന് ശിഷ്യന്മാർക്ക് കല്പന കൊടുത്തു (മർക്കൊ. 16:15, ലൂക്കൊ. 24:47). എന്നാൽ 'ഉയരത്തിൽനിന്നും ശക്തി ലഭിക്കുവോളം നിങ്ങൾ നഗരത്തിൽ പാർപ്പിൻ' (ലൂക്കൊ. 24:49) എന്നും നിർദ്ദേശിച്ചിരുന്നു. യഹൂദപെന്തിക്കൊസ്തി ദിവസം വന്നപ്പോൾ അവരുടെ പതിവനുസരിച്ച് ശിഷ്യന്മാരും ക്രിസ്തുവിന്റെ മറ്റ് അനുയായികളും പ്രാർത്ഥിക്കുവാനായി സെഹിയോൻ മാളികയിൽ ഒത്തുകൂടി. ആ സമയത്താണ് അപ്പൊസ്തോല പ്രവൃത്തികൾ രണ്ടാം അദ്ധ്യായത്തിൽ വിവരിക്കുന്ന സംഭവങ്ങൾ നടക്കുന്നത്. അന്നു നടന്ന പ്രധാന സംഭവങ്ങൾ ഇവയാണ്.

1. ആകാശത്തുനിന്നും ഒരു മുഴക്കം.
2. അഗ്നിജ്വാലപോലെ പിളർന്നിരിക്കുന്ന നാവുകൾ ഓരോരുത്തരുടെയും മേൽ പതിഞ്ഞു.
3. അന്യഭാഷകളിൽ സംസാരിച്ചു.

അഗ്നിജ്വാലപോലെ പിളർന്ന നാവുകളുടെ രൂപത്തിൽ വലിയ ശബ്ദത്തോടെയാണ് പരിശുദ്ധാത്മാവിന്റെ ആവാസം ഉണ്ടായത് എന്നാണ് ആദ്യത്തെ രണ്ടു സംഭവങ്ങൾ സൂചിപ്പിക്കുന്നത്. മൂന്നാമത്തെ സംഗതി ഒരു പ്രത്യക്ഷമായ അടയാളമായിരുന്നു. പെന്തിക്കൊസ്തി ദിവസം ഉണ്ടായ അന്യഭാഷയ്ക്ക് ഒരു പ്രത്യേകത ഉണ്ടായിരുന്നു. കേട്ടിരുന്ന എല്ലാവർക്കും ആ ഭാഷ അവരവരുടെ ഭാഷകളിൽ തന്നെ മനസ്സിലായി. യഹൂദന്മാർക്കു ന്യായപ്രമാണം ലഭിച്ച സംഭവം അനുസ്മരിക്കുന്ന പെരുന്നാളിൽ പങ്കുകൊള്ളുവാൻ വിവിധ ഭാഷക്കാരായ അനേകം ആളുകൾ അന്ന് യെരുശലേമിൽ സമ്മേളിച്ചിരുന്നു. അവർക്കെല്ലാം അവരവരുടെ ഭാഷകളിൽ ശിഷ്യന്മാരുടെ ഭാഷ മനസ്സിലായി എന്നത് പെന്തിക്കൊസ്തിനാളിലെ ഒരു വലിയ പ്രത്യേകതയായിരുന്നു. മറ്റവസരങ്ങളിലും പരിശുദ്ധാത്മാവിന്റെ ആവാസത്തിന്റെ ലക്ഷണമായി അന്യഭാഷ ഉണ്ടായിട്ടുണ്ട്. എങ്കിലും വിവിധ ഭാഷക്കാർക്ക് അത് മനസ്സിലാക്കുവാൻ സാധിച്ചിട്ടില്ല (അപ്പൊ. പ്രവൃ. 10:46; 19:6). അതുകൊണ്ടാണല്ലോ 'അന്യഭാഷകളിൽ സംസാരിക്കുന്നത് ആരും തിരിച്ചറിയുന്നില്ല' എന്നു പൗലോസ് ശ്ലീഹാ പറയുന്നത് (1 കൊരി. 14:2).

ഇന്ന് പൗരസ്ത്യ സഭകൾ പെന്തിക്കൊസ്തിപ്പെരുന്നാളായി കൊണ്ടാടുന്നത് കർത്താവിന്റെ ഉയിർപ്പിനുശേഷം അമ്പതാം ദിവസമാണ്. സ്വർഗ്ഗാരോഹണം മുതൽ പെന്തിക്കൊസ്തിവരെയുള്ള

പത്തു ദിവസങ്ങൾ കാത്തിരിപ്പിന്റെ ദിവസങ്ങളായും സഭ വേർതിരിച്ചിട്ടുണ്ട്. മാമ്മോദീസായിലൂടെയും മൂറോനഭിഷേകത്തിലൂടെയും വിശ്വാസികൾക്ക് ലഭിച്ച പരിശുദ്ധാത്മാവിന്റെ ശക്തിയെ പുതുക്കുന്ന ദിവസമായിട്ടാണ് പെന്തിക്കൊസ്തിപ്പെരുന്നാളിലെ ശുശ്രൂഷകൾ ക്രമീകരിച്ചിട്ടുള്ളത്. കാരണം പരിശുദ്ധാത്മാവ് നമ്മിൽ ശക്തിപ്പെട്ട് നിൽക്കേണ്ടത് നമ്മുടെ ആത്മീയ വളർച്ചയ്ക്കും വിശുദ്ധജീവിതത്തിനും അത്യന്താപേക്ഷിതമാണ്. “പിതാവ് എന്റെ നാമത്തിൽ അയപ്പാനുള്ള പരിശുദ്ധാത്മാവ് എന്ന കാര്യസ്ഥൻ നിങ്ങൾക്കു സകലവും ഉപദേശിച്ചുതരികയും ഞാൻ നിങ്ങളോട് പറഞ്ഞതൊക്കെയും നിങ്ങളെ ഓർമ്മപ്പെടുത്തുകയും ചെയ്യും” (യോഹ. 14:26). നമുക്ക് സകലതും ഉപദേശിച്ചു തരുന്ന കാര്യസ്ഥനാണ് പരിശുദ്ധാത്മാവ്. കാര്യസ്ഥൻ സജീവമായി നമ്മിൽ നിലനിന്നാൽ മാത്രമേ ആവശ്യമായ ഉപദേശങ്ങളും നിയന്ത്രണങ്ങളും കാലാകാലങ്ങളിൽ നമുക്ക് ലഭിക്കുകയുള്ളൂ. “ഞാൻ പോകാഞ്ഞാൽ കാര്യസ്ഥൻ നിങ്ങളുടെ അടുക്കൽ വരികയില്ല. ഞാൻ പോയാൽ അവനെ നിങ്ങളുടെ അടുക്കൽ അയയ്ക്കും” (യോഹ. 16:7). കർത്താവ ശിഷ്യന്മാർക്കു നൽകുയ ഈ വാഗ്ദത്തത്തിന്റെ പൂർത്തീകരണമാണ് പെന്തിക്കോസ്തിദിവസം നടന്നത്. കർത്താവ് നമുക്ക് നൽകിയിട്ടുള്ള ഈ കാര്യസ്ഥന്റെ ഉപദേശത്തോടെ വേണം നാം ഏതു തീരുമാനവും എടുക്കേണ്ടത്. പ്രാർത്ഥനയോടെ ആ ഉപദേശത്തിനായി കാത്തിരുന്നാൽ ‘അവൻ നമ്മെ സകല സത്യത്തിലും വഴിനടത്തും.’

അങ്ങനെ പരിശുദ്ധാത്മാവ് നമ്മിൽ ശക്തിപ്പെട്ടു നിൽക്കുമ്പോഴാണ് സ്നേഹം, സന്തോഷം, സമാധാനം, ദീർഘക്ഷമ, ദയ, പരോപകാരം, വിശ്വസ്തത, സൗമ്യത, ഇന്ദ്രിയജയം (ഗലാ. 5:22) എന്നീ ആത്മാവിന്റെ ഫലങ്ങൾ നമ്മിൽ ഉണ്ടാകുന്നത്. പരിശുദ്ധാത്മശക്തിയുള്ളവരിൽ ഈ എല്ലാ ഫലങ്ങളും കാണും.

പരിശുദ്ധാത്മാവിന്റെ പ്രവർത്തനം നമ്മിൽ ശക്തമായി നിലനിൽക്കുമ്പോഴാണ് നമുക്ക് പ്രത്യേക വരങ്ങളും ലഭ്യമാകുന്നത്. പ്രത്യേക വരങ്ങളുടെ ഒരു പട്ടിക 1 കൊരി. 12:8–10–ൽ നൽകിയിട്ടുണ്ട്. എല്ലാവരിലും എല്ലാ വരങ്ങളും കാണണമെന്നില്ല. ഏതെങ്കിലും വരമായിരിക്കും ഓരോരുത്തരിലും കാണപ്പെടുന്നത്.

പെന്തിക്കൊസ്തി ശുശ്രൂഷയുടെ മൂന്നാംക്രമത്തിലെ സെദറായിൽ പരിശുദ്ധാത്മാവിന്റെ പ്രവർത്തനങ്ങളെക്കുറിച്ച് വിശദമായി പ്രതിപാദിച്ചിട്ടുണ്ട്. “പാറക്കലീത്തായായ ദൈവം പള്ളികളെ ശുദ്ധീകരിക്കുന്നവനും, സകല ദൈവികശുശ്രൂഷകളും പൂർത്തിയാക്കുന്നവനും” ആകുന്നു. അവൻ ആചാര്യത്വം നല്കുന്നവനും മാമ്മോദീസായെ പൂർണമാക്കുന്നവനും, കൂദാശകളെ വിശുദ്ധീകരിക്കുന്നവനും, പാപങ്ങളെ പരിഹരിക്കുന്നവനും ആകുന്നു... റൂഹാ മനുഷ്യസ്നേഹമുള്ളവനാകുന്നു, റൂഹാ ദീർഘദർശിമാരെ പൂർണരാക്കുന്നു, റൂഹാ ശ്ലീഹന്മാർക്ക് പരിപൂർണത നല്കുന്നു, റൂഹാ ഉപദേഷ്ടാക്കന്മാർക്ക് ദിവ്യജ്ഞാനം നല്കുന്നു, റൂഹാ നന്മകൾ പ്രവർത്തിക്കുന്നു...

പെന്തിക്കൊസ്തിപ്പെരുന്നാളിൽ മാത്രമല്ല വി. കുർബ്ബാനയും പരിശുദ്ധാത്മശക്തിയെ പുതുക്കുവാനുള്ള അവസരമായി നാം ഉപയോഗിക്കണം. •

## പാഠ്യപദ്ധതിയെക്കുറിച്ചുള്ള നിർദ്ദേശങ്ങൾ അറിയിക്കുക

സൺഡേസ്കൂൾ അധ്യാപകർ പഠിപ്പിക്കുന്ന ക്ലാസ്സിലെ സിലബസിനെക്കുറിച്ചും, പാഠങ്ങളുടെ അവതരണത്തെക്കുറിച്ചും അഭിപ്രായങ്ങൾ അറിയിക്കുക. നല്ല പരാമർശങ്ങളോടൊപ്പം വിമർശനങ്ങളും പരിഹാര മാർഗ്ഗങ്ങളും ഉൾപ്പെടുത്തുവാൻ ശ്രമിക്കുക. The Sunday School മാസികയിൽ പ്രസിദ്ധീകരിക്കത്തക്കവണ്ണം വാർത്തകൾ, ലേഖനങ്ങൾ പ്രത്യേകിച്ച് Lesson Plan-കൾ അയച്ചുതരിക. തെരഞ്ഞെടുക്കപ്പെടുന്നവ പ്രസിദ്ധീകരിക്കും.

എഡിറ്റർ



*കുന്നംകുളം ഭദ്രാസനഡയറക്ടറായി നോമിനേറ്റ് ചെയ്യപ്പെട്ട ശ്രീ. കെ. സി. ലാഫ്സൺ*

# സൺഡേസ്കൂൾ വാർത്തകൾ

**വേദപ്രവീൺ ഡിപ്ലോമ പരീക്ഷ 2019**

പന്ത്രണ്ടാം ക്ലാസ് പരീക്ഷ എഴുതേണ്ട ചില റഗുലർ വിദ്യാർത്ഥികൾ പതിനൊന്നാം ക്ലാസ് പരീക്ഷ എഴുതാതിരുന്നതിനാൽ വേദപ്രവീൺ ഡിപ്ലോമ നേടുവാൻ സാധിക്കാതെ വരുന്നു എന്ന സാഹചര്യം പരീക്ഷാബോർഡിന്റെ ശ്രദ്ധയിൽപ്പെട്ടിട്ടുണ്ട്. പ്രസ്തുത കുട്ടികൾ 11, 12 ക്ലാസ്സിലെ പഠനഭാഗങ്ങൾ ഉൾക്കൊള്ളിച്ചുകൊണ്ടുള്ള ഒറ്റപ്പരീക്ഷ (മൂന്നു മണിക്കൂർ) എഴുതുവാൻ തയ്യാറാണെങ്കിൽ പ്രൈവറ്റ് വിദ്യാർത്ഥികളോടൊപ്പം പരീക്ഷ എഴുതുവാൻ അവരെ അനുവദിക്കുവാൻ എക്സിക്യൂട്ടീവ് കമ്മറ്റി തീരുമാനിച്ചിട്ടുണ്ട്. അങ്ങനെ പരീക്ഷ എഴുതുവാൻ തയ്യാറുള്ളവർ പരീക്ഷയ്ക്കുള്ള അപേക്ഷയുടെ മുകളിൽ ചുവന്ന മഷിയിൽ ഈ വിവരം എഴുതി ചേർക്കണം. 11–ാം ക്ലാസ്സിൽ മാർക്ക് തീരെ കുറഞ്ഞുപോയ വിദ്യാർത്ഥികൾക്കും ആവശ്യമെങ്കിൽ ഇപ്രകാരം പരീക്ഷ എഴുതുവാൻ അനുവദിച്ചിട്ടുണ്ട്.

**സൺഡേസ്കൂൾദിന കവർ**

സൺഡേസ്കൂൾ ദിനകവറുകൾ ഇടവകയിലെ എല്ലാ ഭവനങ്ങളിലും എത്തിച്ചു എന്നു വിശ്വസിക്കുന്നു. കവറുകൾ ശേഖരിച്ച് അതിൽനിന്നുള്ള തുകയും, സൺഡേസ്കൂൾ ദിനത്തിലെ കാണിക്കയും ചേർത്ത് ഓഗസ്റ്റ് മാസത്തിൽ തന്നെ കേന്ദ്രത്തിൽ എത്തിക്കുവാൻ ഹെഡ്മാസ്റ്റർമാരും ഇൻസ്പെക്ടർമാരും ശ്രദ്ധിക്കണം.

**സഹപാഠ്യമത്സരങ്ങൾ**

യൂണിറ്റ് തലത്തിലുള്ള സഹപാഠ്യമത്സരങ്ങൾ ഓഗസ്റ്റ് മാസത്തിൽത്തന്നെ കുറ്റമറ്റ രീതിയിൽ നടത്തി വിജയികളുടെ ലിസ്റ്റ് ഇൻസ്പെക്ടർമാരെ യഥാസമയം ഏല്പിക്കുവാൻ ഹെഡ്മാസ്റ്റർമാർ ശ്രദ്ധിക്കുമല്ലോ.

**ഒ.എസ്.എസ്.എ.ഇ. കൊല്ലം ഡിസ്ട്രിക്ട് വാർഷിക സമ്മേളനം**

കൊല്ലം: കൊല്ലം ഡിസ്ട്രിക്ട് സൺഡേസ്കൂൾ അസോസിയേഷന്റെ 2018 ലെ വാർഷിക സമ്മേളനവും മാർഗ്ഗനിർദ്ദേശ ക്ലാസ്സും സമ്മാനവിതരണവും ആദരിക്കൽ ചടങ്ങും 2019 മാർച്ച് 3 ഞായറാഴ്ച ഉച്ചയ്ക്ക് 1.30 മുതൽ പേരയം സെന്റ് കുര്യാക്കോസ് ഓർത്തഡോക്സ് പള്ളിയിൽവച്ച് നടത്തപ്പെട്ടു. കൊല്ലം മെത്രാസന മെത്രാപ്പോലീത്താ അഭിവന്ദ്യ സഖറിയാ മാർ അന്തോനിയോസ് തിരുമനസ്സ് യോഗം ഉദ്ഘാടനം ചെയ്തു.

# വായനക്കാരുടെ കത്തുകൾ

ഞാൻ അയച്ചിരുന്ന സംശയനിവാരണത്തിനുള്ള വിശദീകരണം 2018 ഒക്ടോബർ–ഡിസംബർ സൺഡേസ്കൂൾ മാസികയിൽ പ്രസിദ്ധീകരിച്ചിരുന്നു. വിശദമായി മറുപടി പ്രസിദ്ധീകരിച്ചതിലുള്ള നന്ദിയും സന്തോഷവും അറിയിക്കട്ടെ.

കഴിഞ്ഞ സൺഡേസ്കൂൾ മാസികയിൽ പ്രസിദ്ധീകരിച്ചിരുന്ന മദ്ധ്യപൂർവ്വദേശത്തെ സഭാ പിതാക്കന്മാരുടെ ചിത്രത്തിന്റെ പേരുകളും, അവരുടെ സഭയും ചേർത്ത് ഞാൻ ഉത്തരം അയച്ചിരുന്നു. ഞാൻ അയച്ചിരുന്നത് മുഴുവനും ശരിയായി എന്നറിഞ്ഞതിൽ സന്തോഷിക്കുന്നു. 2019 ജനുവരി 20–ന് ഞങ്ങളുടെ ഇടവകയിലെ ആദ്ധ്യാത്മിക സംഘടനകളുടെ വാർഷിക സമ്മേളനം നടന്ന സമയം തുമ്പമൺ സൺഡേസ്കൂൾ ഭദ്രാസന സെക്രട്ടറി റ്റി.എസ്. ജോസ് സാർ ഞാൻ അറിയാതെ എച്ച്.എം.–ന് ഒരു പാരിതോഷികം എന്ന മുഖവുരയോടെ കത്തിലെ വിവരം വിശദീകരിച്ചു എന്നുള്ളത് എന്നെ അത്ഭുതപ്പെടുത്തുകയുണ്ടായി. കൂടാതെ ഇടവക വികാരി പാരിതോഷികമായ 200 രൂപയും അഭിനന്ദന കത്തും അടങ്ങിയ കവർ എന്നെ ഏല്പിക്കുകയും ചെയ്തു. പള്ളിനിറയെ വിശ്വാസികൾ മീറ്റിംഗിൽ പങ്കെടുത്തുകൊണ്ടിരിക്കുമ്പോൾ ഇത് അറിയിച്ചതിനാൽ എല്ലാവരും എന്നെ അഭിനന്ദിക്കുകയും ചെയ്തു. സാറിന്റെ അഭിനന്ദന കത്തിനും പാരിതോഷികത്തിനും ഹൃദയം നിറഞ്ഞ നന്ദി സസന്തോഷം അറിയിക്കുന്നു.

തുടർന്നും ഇങ്ങനെ വിജ്ഞാനപ്രദമായ ചിത്രങ്ങൾ പ്രസിദ്ധീകരിക്കണമെന്ന് അപേക്ഷിക്കുന്നു. ഇങ്ങനെ ഒരു ചിത്രം പ്രസിദ്ധീകരിച്ചതിനുള്ള അഭിനന്ദനങ്ങൾ അറിയിച്ചുകൊണ്ട് നിർത്തുന്നു.

**കെ. സി. ജോർജ്**
ഹെഡ്മാസ്റ്റർ
സെന്റ് മേരീസ് സൺഡേസ്കൂൾ
കാദീശ്ത്താ പള്ളി, തുമ്പമൺ നോർത്ത്

## സൺഡേസ്കൂൾ വേദപ്രവീൺ ഡിപ്ലോമാ: ആശങ്കകൾ അസ്ഥാനത്ത്

ഷാജൻ മാത്യു, ചെങ്ങന്നൂർ

സൺഡേസ്കൂൾ വേദപ്രവീൺ ഡിപ്ലോമാ (12–ാം ക്ലാസ്) പരീക്ഷ പ്രൈവറ്റായി എഴുതി വിജയം കൈവരിക്കുവാൻ സൺഡേസ്കൂൾ അദ്ധ്യാപകർക്ക്, പ്രത്യേകിച്ച് അവരിൽ പ്രായമുള്ളവർക്ക് ഒരു ആശങ്കയുണ്ട്. എന്നാൽ ആ ആശങ്കകൾ അസ്ഥാനത്താണെന്ന് തെളിയിക്കുന്ന ചില വിവരങ്ങളാണ് ചുവടെ ചേർക്കുന്നത്.

2018 ഡിസംബർ 29നു നടന്ന പരീക്ഷയിൽ 301 പേർ പ്രൈവറ്റായി എഴുതി. 274 പേരാണ് (91.03%) പാസ്സായത്. 19 മുതൽ 85 വരെ വയസ് പ്രായമുള്ളവർ പരീക്ഷയെഴുതി പാസ്സായി. പലരും മക്കളോടും കൊച്ചുമക്കളോടുമൊപ്പമാണ് പരീക്ഷയെഴുതിയത്. ലഭ്യമായ വിവരമനുസരിച്ച് സുൽത്താൻ ബത്തേരി ഭദ്രാസനത്തിലെ കോളിയാടി St Peters & St Pauls ഇടവകാംഗം ഉതിനിൽക്കുന്നതിൽ മേരി മത്തായി (85) ആണ് 2018ലെ ഏറ്റവും പ്രായം കൂടിയ വിജയി.

ഏലിയാമ്മ തോമസ് (കാരയ്ക്കൽ), വി.സി. ചെറിയാൻ (മാരാംകോട്), ജിനാ ആൻ ബാബുജി (പാണ്ടങ്കരി), അനിലാ എം. ജോർജ് (കോട്ടയം മാർ ഏലിയാ), ഡോ. സൂസൻ വർഗീസ് (നട്ടാശേരി), ജിസ്മോൻ എസ്. (ദേവലോകം), സുഷമാ നെൽസൺ (ചെന്നിത്തല സൗത്ത്) എന്നീ ഏഴു പേർ A Grade (81 - 90 %) നേടി. 15 പേർക്ക് B + Grade (71 - 80 %) ഉണ്ട്. ഇവരെ കൂടാതെ 121 പേർക്ക് 50 % ൽ കുറയാതെ മാർക്കുണ്ട്.

വി.സി. ചെറിയാൻ (റിട്ട. കൃഷി ഓഫീസർ) ഇപ്പോൾ തൃശൂർ ഭദ്രാസന ഡയറക്ടറും മുൻ സഭാ മാനേജിംഗ് കമ്മറ്റിയംഗവുമാണ്. ഡിസ്ട്രിക്ട് ഇൻസ്പെക്ടർമാരും സെക്രട്ടറിമാരും ഹെഡ്മാസ്റ്റർമാരും ഹെഡ്മിസ്ട്രസുമാരും അദ്ധ്യാപകരും പരീക്ഷയെഴുതിയവരിൽ ഉൾപ്പെടുന്നു. ഇപ്പോൾ സഭാ മാനേജിംഗ് കമ്മറ്റിയിൽ അംഗമായ ഒരാൾ B + നേടിയവരിലുൾപ്പെടുന്നു.

ഇത്തവണ ആരും A + നേടിയില്ലെങ്കിലും 2017ൽ ഒരാൾ നേടിയിരുന്നു. 1998, 2000, 2001, 2007, 2009 വർഷങ്ങളിൽ ഒരാൾ വീതവും 2013ൽ രണ്ടു പേരും 2014ൽ മൂന്നു പേരും പ്രൈവറ്റായി പരീക്ഷയെഴുതി മൂന്നാം റാങ്കിനെക്കാൾ ഉയർന്ന മാർക്കു നേടിയിരുന്നു.

അൽപം ഉത്സാഹിച്ചാൽ വളരെ ലളിതമായി നേടിയെടുക്കാവുന്നതാണ് സൺഡേസ്കൂൾ വേദപ്രവീൺ ഡിപ്ലോമാ. കൂടുതൽ സഭാംഗങ്ങൾ ഈ അവസരം വിനിയോഗിക്കേണ്ടതാണ്.

**ചേരുംപടി ചേർക്കുക**

**കഴിഞ്ഞ ലക്കത്തിലെ ശരിയുത്തരം**

1. സെപ്റ്റുവജിന്റ് – 70
2. ഹനൂക്ക – പ്രതിഷ്ഠോത്സവം
3. മൽക്കിസദേക്ക് – നീതിയുടെ രാജാവ്
4. പീലാത്തോസിന്റെ ഭാര്യ – പ്രോക്സ
5. നിഖ്യായുടെ ഇപ്പോഴത്തെ പേര് – ഇസ്നിക്
6. ഈശായ്സുതൻ – ദാവീദ്
7. പുതിയനിയമത്തിൽ ആദ്യം എഴുതിയ പുസ്തകം – 1 തെസ്സലോനിക്യർ
8. കോൺസ്റ്റാന്റിനേപ്പിൾ – ഈസ്റ്റാംബൂൾ
9. മനുഷ്യന്റെ തലച്ചോറിൽ എത്ര ബില്യൻ കോശങ്ങളുണ്ട് – 78
10. അറാറത്ത് പർവ്വതം സ്ഥിതിചെയ്യുന്ന രാജ്യം – തുർക്കി

**പൂർണ്ണമായ ശരിയുത്തരം അയച്ചുതന്നവർ**

1. **Cicilyamma Alexander**
   Mar Semavoon Desthuni Sunday School
   Ummannoor P. O., Kottarakkara - Punalur Diocese, Ph: 8086376642
2. **Sosamma John**
   St. George Sunday School, Poolackal, Thrissur Diocese

നുറുങ്ങുകൾ

# വിഷയം - ഓർത്തഡോക്സ് ആരാധന

ഓർത്തഡോക്സ് ആരാധനാവർഷം ആരംഭിക്കുന്നത് എന്നാണെന്നറിയാമോ?

- കൂദോശ് ഈത്തോ ഞായറാഴ്ചയാണ് നമ്മുടെ ആരാധനവർഷത്തിലെ ആദ്യഞായറാഴ്ച. ഒക്ടോബർ 29-നുശേഷം വരുന്ന ആദ്യഞായറാഴ്ചയെ കൂദോശ് ഈത്തോ ഞായറാഴ്ച എന്ന് നിശ്ചയിച്ച് സഭാവർഷ ക്രമപ്രകാരം ആരംഭഞായറാഴ്ചയായി കണക്കാക്കുന്നു. കൂദോശ് ഈത്തോ എന്നാൽ സഭയുടെ ശുദ്ധീകരണം എന്നാണ് അർത്ഥം.
- കൂദോശ് ഈത്തോയ്ക്കുശേഷം വരുന്ന ഞായറാഴ്ച ഹൂദോസ് ഈത്തോ ഞായറാഴ്ചയായി ആചരിക്കുന്നു. സഭയുടെ പുതുക്കം എന്നാണ് വാക്കിന്റെ അർത്ഥം. ദൈവാത്മാവ് വസിക്കുന്ന ജീവനുള്ള ദേവാലയമായി സഭയെയും സഭാംഗങ്ങളെയും സമർപ്പിക്കുന്നതിനുള്ള പെരുന്നാളാണ് ഹൂദോസ് ഈത്തോ. ഹൂദോസോ എന്ന പദത്തിന് making new, സമാരംഭിക്കുക, പുതുതായി സമർപ്പിക്കുക എന്നൊക്കെ അർത്ഥമുണ്ട്. വർത്തമാന കാലഘട്ടത്തിൽ മാമോദീസായിലൂടെ ലഭിച്ച ആത്മീയ നൽവരങ്ങളിലെ പുതുക്കത്തോടുകൂടി വിശ്വാസികളെ പുനരായി സമർപ്പിക്കുവാൻ ഈ പെരുന്നാൾ നമ്മെ ഓർമ്മപ്പെടുത്തുന്നു.
- ഹൂദോസ് ഈത്തോ കഴിഞ്ഞുള്ള ഞായറാഴ്ചകളിലാണ് സഖറിയായോടുള്ള അറിയിപ്പ്, ദൈവമാതാവിനോടുള്ള അറിയിപ്പ്, യൗസേപ്പിനുണ്ടായ വെളിപാട് എന്നീ സംഭവങ്ങൾ നാം സ്മരിക്കുന്നത്. അതുകൊണ്ട് കൂദോശ് ഈത്തോ മുതൽ ക്രിസ്തുമസ് (യൽദോ) വരെയുള്ള കാലഘട്ടം 'സുബോറോ കാലഘട്ടം' എന്നാണ് അറിയപ്പെടുന്നത്. 'സുബോറോ' എന്നാൽ അറിയിപ്പ് എന്നാണർത്ഥം.

ഒരുവർഷത്തെ ആറു കാലങ്ങളായി തിരിച്ചാണ് സഭയിൽ ആരാധന ക്രമീകരിച്ചിരിക്കുന്നത്. പ്രസ്തുത ആറുകാലങ്ങൾ ചുവടെ ചേർക്കുന്നു.

1. സുബോറോകാലം - കൂദോശ് ഈത്തോ മുതൽ 2. യൽദോ - ദനഹാകാലം - യൽദോ മുതൽ 3. നോമ്പുകാലം - കൊത്നെ ഞായറാഴ്ച മുതൽ (കൊത്നെ - കാനാ) 4. ക്യംതാ കാലം - ക്യംതാ ഞായറാഴ്ച (ഉയിർപ്പ്) മുതൽ 5. പെന്തിക്കൊസ്തികാലം - പെന്തിക്കൊസ്തി പ്പെരുന്നാൾ മുതൽ 6. സ്ലീബാ കാലം - സ്ലീബാപ്പെരുന്നാൾ മുതൽ കൂദോശ് ഈത്തോ വരെ

ഏഴ് ആഴ്ചകൾ വീതമുള്ള ഏഴ് കാലങ്ങളായി സഭാവർഷത്തെ വിഭജിക്കുന്ന രീതിയും നിലവിലുണ്ട്. ഏഴ് പൂർണതയുടെ പ്രതീകമാണല്ലോ! അങ്ങനെ വരുമ്പോൾ കൂടാരപ്പെരുന്നാൾ ദിവസം (ആഗസ്റ്റ് 6) ആരംഭിക്കുന്ന തേജസ്കരണകാലം കൂടി സ്ലീബാപ്പെരുന്നാളിനുമുമ്പായി കൂടുതലായി വരും.

സ്ലീബാനമസ്കാരം, ക്യംതാനമസ്കാരം എന്നിങ്ങനെ രണ്ടു നമസ്കാരങ്ങൾ നമ്മുടെ വി. കുർബ്ബാന ക്രമത്തിൽ ഉൾപ്പെടുത്തിയിട്ടുള്ളത് അറിയാമല്ലോ. സ്ലീബാപ്പെരുന്നാൾ ദിവസം ആരംഭിക്കുന്നത് സ്ലീബാനമസ്കാരവും ക്യംതാപ്പെരുന്നാൾ ദിവസം ആരംഭിക്കുന്നത് ക്യംതാനമസ്കാരവും ആണ് എന്നതും ശ്രദ്ധിച്ചിട്ടുണ്ടല്ലോ.

ദയറാകളിലും സെമിനാരികളിലും ഓരോ ദിവസവും ഓരോ നമസ്കാരമാണ് ഉപയോഗിക്കുന്നത്. അതിന് ശ്ഹീമാ നമസ്കാരം എന്നു പറയും. ശ്ഹീമാ എന്നാൽ സാധാരണ എന്നാണർത്ഥം.

ശ്ഹീമാ നമസ്കാരത്തിലെ ബുധനാഴ്ച നമസ്കാരമാണ് നമ്മുടെ സ്ലീബാനമസ്കാരം. ഞായറാഴ്ച നമസ്കാരമാണ് നമ്മുടെ ക്യംതാനമസ്കാരം. ബുധനാഴ്ച ദൈവമാതാവിനെ ധ്യാനിക്കുന്ന ദിവസമായതുകൊണ്ടാണ് സ്ലീബാനമസ്കാരത്തിൽ ദൈവമാതാവിനെ കുറിക്കുന്ന ഗീതങ്ങൾക്ക് പ്രാധാന്യമുണ്ടായത്. ഞായറാഴ്ച ഉയിർപ്പിന്റെ ദിവസമായതുകൊണ്ട് ക്യംതാനമസ്കാരത്തിൽ ഉയിർപ്പാണ് ധ്യാനവിഷയം. ഗീതങ്ങൾ ശ്രദ്ധിക്കുക!

**CT**